൧൯൦൯—ന്ന ൧൦൭൩

പുസ്തകം ൧൦] മിഥുനം [ലക്കം ൩

മലങ്കര

# ഇടവക പത്രിക

## മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു".

(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

# പഞ്ചാംഗം

൧൯൦൧—൧൦൭൬

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൪ | ൩൧ | ഞ | |
| ൨ | ൧൫ | ൩൨ | തി | |
| ൩ | ൧൬ | ൧ | ചൊ | |
| ൪ | ൧൭ | ൨ | ബു | |
| ൫ | ൧൮ | ൩ | വ്യാ | |
| ൬ | ൧൯ | ൪ | വെ | |
| ൭ | ൨൦ | ൫ | ശ | |
| ൮ | ൨൧ | ൬ | ഞ | |
| ൯ | ൨൨ ജൂലായി | ൭ | തി | |
| ൧൦ | ൨൩ | ൮ | ചൊ | |
| ൧൧ | ൨൪ | ൯ | ബു | |
| ൧൨ | ൨൫ | ൧൦ | വ്യാ | |
| ൧൩ | ൨൬ | ൧൧ | വെ | |
| ൧൪ തമ്മൂസ് | ൨൭ | ൧൨ | ശ | |
| ൧൫ | ൨൮ | ൧൩ | ഞ | |
| ൧൬ | ൨൯ | ൧൪ | തി | |
| ൧൭ | ൩൦ | ൧൫ | ചൊ | |
| ൧൮ | ൩൧ | ൧൬ കർക്കടകം | ബു | |
| ൧൯ | ൧ | ൧൭ | വ്യാ | |
| ൨൦ | ൨ | ൧൮ | വെ | |
| ൨൧ | ൩ | ൧൯ | ശ | |
| ൨൨ | ൪ ആഗസ്തു | ൨൦ | ഞ | |
| ൨൩ | ൫ | ൨൧ | തി | |
| ൨൪ | ൬ | ൨൨ | ചൊ | |
| ൨൫ | ൭ | ൨൩ | ബു | |
| ൨൬ | ൮ | ൨൪ | വ്യാ | |
| ൨൭ | ൯ | ൨൫ | വെ | |
| ൨൮ | ൧൦ | ൨൬ | ശ | |
| ൨൯ | ൧൧ | ൨൭ | ഞ | |
| ൩൦ | ൧൨ | ൨൮ | തി | |

പെന്തിക്കുസ്തിക്കുപിമ്പ ൬ാം ഞാ. വാ. മത്താ. ൧൫. ൩൨—൩൯.

൩ നു- മാർത്തോമ്മാശ്ലീഹായുടെ ഓർമ്മ വാ. യൂഹാനൊൻ ൧൪. ൧—൧൪

൮ നു- പെന്തിക്കുസ്തിക്കുപിമ്പ ൭ാം ഞാ. വാ. മക്കൊ. ൩. ൨൦—൩൦

൧൫ നു- പെന്തിക്കുസ്തിക്കുപിമ്പ. ൮ാം ഞാ. മാർകുറിയാക്കൊസ്സഹദായുടെയും തന്റെ മാതാവും യൂലിത്തിയുടെയും ശുദ്ധ മാർ അബ്ദഹായി ബാവായുടെയും ഓർമ്മ. വാ. മക്കൊ. ൮. ൧—൧൦

൨൨ നു- പെന്തിക്കുസ്തിക്കുപിമ്പ ൯-ാം ഞാ. ലൂക്കൊ. ൧൪. ൭—൧൧

൨൯ നു- ൧൦-ാം ഞാ. മത്താ. ൧൮. ൧

ഫ

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൦]          ൧൯൦൧          ഹ്സീറൊൻ          [ലക്കം ൬

മംഗളം.

തല്ലും ക്രൂരമേട്ടി കെട്ടീട്ടേറുദയവു നിനക്കാതെ ഹാ പുത്രമായ
ചൊല്ലീടും ചീത്തവാക്കങ്ങൾതിരശമൊട്ടു മഹാ ദുഷ്കരങ്ങൾ ഇഷ്ടമെന്ന്യ
വല്ലാതീ ചെയ്യുതെല്ലാം കനിവിനൊടു സഹിച്ചൂഴി സംരക്ഷ ചെയ്യു
കല്യശ്രീയേശുനാഥൻ കരുണയൊടിഹ നോക്കീടണം മംഗളത്തെ.

നടക്കൽ വക്കി.

## സാത്താന്റെ തന്ത്രങ്ങൾ.

“സാത്താനാൽ നാം തോല്പിക്കപ്പെടാതിരിപ്പാനായിട്ടു തന്നെ; അവന്റെ തന്ത്രങ്ങളെ നാം അറിയാത്തവരല്ലല്ലൊ” (൨ കോറി. ൨:൧൧).

പട്ടക്കാരെക്കാൾ പിശാച് അവന്റെ ജോലി അധികം നോക്കുന്നുണ്ടു. ലോകത്തിന്റെ സൃഷ്ടിപ്പുമുതൽ അവൻ അവന്റെ വേല ചെയ്തുവരുന്നു. എഴുതപ്പെട്ടിട്ടുള്ളവയിൽ തന്നെയും അല്പം മാത്രമെ ഇവിടെ പറവാൻ നിവൃത്തിയുള്ളു. വിലക്കപ്പെട്ട കനിയിൽനിന്നു ഭക്ഷിപ്പാൻ ഹവ്വായെ പരീക്ഷിച്ച അവന്റെ തന്ത്രങ്ങളെ നോക്കുക. (ആദ്യ. ൩:൪, ൫). “നിങ്ങൾ മരിക്ക ഉണ്ടാകയില്ല നിശ്ചയം” “നിങ്ങൾ ദൈവങ്ങളെപ്പോലെ ആയി, നന്മതിന്മകളെ അറിയുന്നവരാകും”. തന്റെ തന്ത്രം ഫലിച്ചു. “അവൾ അതിന്റെ ഫലത്തിൽനിന്നു എടുത്തു ഭക്ഷിച്ചു; അവളോടുകൂടെ അവളുടെ ഭൎത്താവിനും കൊടുത്തു; അവനും ഭക്ഷിച്ചു”. ആദാമും ഹവ്വായും പറുദീസായിൽനിന്നു തള്ളപ്പെട്ടു.

ഇസ്രായേലിനെ എണ്ണുന്നതിനു ദാവീദിനെ ഉത്സാഹിപ്പിച്ചതിൽ അവന്റെ തന്ത്രത്തെ നോക്കുക (൧ നാളാ. ൨൧: ൧) ദാവീദു കെണിയിൽ അകപ്പെട്ടു; ഒരു ശിക്ഷയായി “ഇസ്രായേലിൽ എഴുപതിനായിരംപേർ വീഴുകയും ചെയ്തു” (൧൪ വാ.)

നീതിമാനായ യോബിനെ പരീക്ഷിപ്പാനുള്ള അവന്റെ പല തന്ത്രങ്ങളെയും നോക്കുക. അവൻ “ഭൂമിയിൽ ചുററി, അതിൽ നടന്നു സഞ്ചരിക്കുന്ന” സമയം ദൈവത്തിന്റെ ഈ ഉത്തമഭൃത്യനെ കണ്ടു അവനെ തെററിപ്പാൻ വിചാരിച്ചു (യോബിന്റെ പുസ്തകം ആദ്യ രണ്ടു അദ്ധ്യായങ്ങളും വായിക്ക) എന്നാൽ ഈ സംഗതിയിൽ ഫലിച്ചില്ല; എന്തെന്നാൽ “ഇതിൽ എല്ലാററിലും യോബ് പാപം ചെയ്തില്ല; ദൈവത്തിനു ഭോഷത്വത്തെ ചുമത്തീട്ടുമില്ല” (യോബ് ൧:൨൨).

പിന്നെയും, അവന്റെ തന്ത്രങ്ങളെ നമ്മുടെ കൎത്താവിന്റെ മേൽ പ്രയോഗിച്ചു (മത്താ. ൪) തനിക്കു വിശന്നപ്പോൾ അവൻ ഭക്ഷണം കാണിച്ചു; തന്റെ എളിമയിൽ രാജ്യവും അധികാരവും മഹത്വവും അവൻ തനിക്കു കാണിച്ചു. നമ്മെപ്പോലെ പരീക്ഷിക്കപ്പെട്ടു എങ്കിലും പാപത്തെ അറിയാത്ത താൻ "സാത്താനെ, നീ മാറിപ്പോ" എന്നു പറഞ്ഞു വെറുപ്പോടുകൂടെ അവനെ താൻ ആട്ടിക്കളഞ്ഞു. അവൻ തോറ്റുപോയി ദൈവദൂതന്മാർ അടുത്തുവന്നു തനിക്കു ശുശ്രൂഷ ചെയ്കയും ചെയ്തു.

പിന്നെ കോതമ്പിനെപ്പോലെ പാറേറണ്ടതിനു സാത്താൻ ചോദിച്ച കൎത്താവിന്റെ സ്വന്ത ശിഷ്യനായ ആ പത്രൊസ് തന്റെ യജമാനന്റെ പ്രാൎത്ഥനയാൽ രക്ഷപെട്ടു എങ്കിലും മറെറാരു ശിഷ്യനിൽ സാത്താൻ പ്രവേശിച്ചു അവന്റെ ആത്മാവിന്റെയും ശരീരത്തിന്റെയും നാശത്തിനു തന്ത്രിച്ചു; അവനെക്കൊണ്ടു കൎത്താവിനെ ഒററികൊടുപ്പിച്ചു പിന്നീടു തന്നെത്താൻ കെട്ടി ഞാലിച്ചു അവന്റെ വേലയെ പൂൎണ്ണമാക്കി. മുന്നമെ അസൂയ തോന്നുവാനും പിന്നെ കുല ചെയ്വാനും കായേനെ ഉത്സാഹിപ്പിച്ചതു അവനല്ലാതെ ആരു? തന്റെ രക്ഷിതാവിനെ ഉപേക്ഷിച്ചു പറവാൻ തക്കവണ്ണം പത്രൊസിന്റെ ഹൃദയത്തെ ഭയം കൊണ്ടു നിറച്ചതു ആരു? ആരു വലിയവൻ ആകും എന്നു തങ്ങളിൽ തന്നെ തൎക്കിപ്പാൻ കൎത്താവിന്റെ ശിഷ്യന്മാരെ തോന്നിച്ചതു ആരു? വേദവും ചരിത്രവും വായിച്ചാൽ സാത്താന്റെ തന്ത്രങ്ങൾ എത്രയൊ കാണാം! ഇപ്പോഴും ലോകത്തിൽ അവന്റെ വേല നടന്നുകൊണ്ടുപോകുന്നു. അടുത്തകാലത്തു നമ്മുടെ ഇടയിൽ ഉണ്ടായിട്ടുള്ള കക്ഷിയും അവന്റെ വേല അല്ലയൊ? ഏകവിശ്വാസത്തിൽ ഇരുന്ന സഹോദരന്മാരുടെ ഇടയിൽ ഭിന്നതയും വഴക്കും ഉണ്ടാക്കിയതു അവനല്ലയൊ? നമ്മുടെ ഇടയിലെ യോ. മയക്കാർ എന്നപോലെ തൊ. മയക്കാരും, ഇപ്പോൾ ഏകമാമോദീസാകൂടെ ഉപേക്ഷിച്ചു ഇറങ്ങുന്ന മാ. മയക്കാരും അവൻ അറിയാതെ ആകുന്നുവൊ? മദ്ധ്യേ പറയപ്പെട്ടവർ അസംബന്ധമായി കൂട്ടികെട്ടിയ "മാർ" എന്ന പദം അവന്റെ കൗശലം അല്ലയൊ? അതു ഇല്ലെങ്കിൽ പിന്നെ വെറും തോമ്മാക്കാർ എന്ന വാസ്തവം തെളിഞ്ഞു പോകയില്ലയൊ? ൧൦൭൩-ാമാണ്ടുമുതൽ ഉണ്ടായവർ എന്നു അന്യ ജാതിക്കാർകൂടെയും വിളിച്ചു പറഞ്ഞാറെ അസത്യത്തെ വിട്ടുതിരിയാത്തതു എന്തുകൊണ്ടു? കാൎയ്യം സമ്മതിച്ചാലും വാശി അല്ലയൊ വലിച്ചുകൊണ്ടുപോകുന്നതു? ആയതു എവിടെ നിന്നു ഉണ്ടായി? പക്ഷം പറയുന്നവരെ പ്രിയപ്പെട്ടാൽപോരാ. തങ്ങളുടെ "മിത്ര"ക്കാരും ആളുവെച്ചു സഹായിക്കുന്നു. കക്ഷി ഇല്ലെന്നു സാധുക്കളെ തോന്നിപ്പിക്കുന്ന ഉ"പകാരി"യും പടങ്ങുവെച്ചു തള്ളുന്നുണ്ടു. എത്രടം കൊണ്ടുചെല്ലുമെന്നു അറിയുന്നില്ല. ഹൊവം. അങ്ഗ്ലിക്കരിൽ പലരും പൂൎവ്വീക വിശ്വാസത്തിലേക്കു തിരിയുന്നതിൽ എത്രയൊ സന്തോഷിക്കേണ്ടിയിരിക്കുന്നു! അവരുടെ ഇടയിൽ ഉണ്ടായിട്ടുള്ള വിശ്വാസഉണൎവ്വിന്നുവേണ്ടിയും നമ്മുടെ ഇടയിലെ ന

വീകരണക്കാൎക്കും കൂട്ടുകാൎക്കും ഒട്ടു ബോധമായി വരുന്നതിനുവേണ്ടിയും
നാം ദൈവത്തിനു സ്തോത്രം ചെയ്കയും ആയതിന്റെ വൎദ്ധനവിനായി
നാം പ്രത്യേകം പ്രാൎത്ഥിക്കയും വേണം. ഇതിനെ സത്യ വിശ്വാസ
ത്തിൽ നിലനിന്നു ജീവിക്കുന്നവരായ നാം എല്ലാവരും ചെയ്യേണ്ടതാ
കുന്നു. നൂതി ചൊവ്വാക്കപ്പെട്ട വിശ്വാസത്തിൽ ഉൾപ്പെട്ട പലൎക്കും സത്യ
ജീവിത ഉണൎവ്വുണ്ടാകേണ്ടതാകുന്നു. ചിലൎക്കു സഭയുടെ വിശ്വാസം മാ
ത്രമെ ഉള്ളു. വിശുദ്ധ ജീവിതത്തിനു ആഗ്രഹിക്കുന്ന ചിലരെ സത്യ
വിശ്വാസത്തിൽ നിന്നു തെറ്റിച്ചു കൊണ്ടുപോകുന്നതു പോലെ സ
ത്യവിശ്വാസത്തിൽ നിന്നു തെറ്റിപ്പോകാതെ നില്ക്കുന്ന ചിലരെ ജീ
വിതത്തിൽ തെറ്റിക്കുന്നതും സാത്താന്റെ തന്ത്രങ്ങളിൽ ഒന്നാകുന്നു.
വിശുദ്ധ ജീവിതം എന്നു കേട്ടാൽ അവൎക്കു ഓക്കാനം വരും എന്നപോ
ലെ ആക്കിതീൎത്തിരിക്കുന്നു. എന്നാൽ ജീവിത ഉണൎവ്വ് ഉണ്ടായി സഭ
യിൽതന്നെ നില്ക്കുന്ന ചിലർ, വിശ്വാസം വിട്ടുപോയവരുടെമേൽ,
സഭ പറയുന്ന കുറ്റങ്ങളെ കേൾക്കുമ്പോൾ വിശുദ്ധിയിൽ അധൈ
ൎയ്യപ്പെടുന്നതും ശരിയല്ല. സഭയിലെ പിൻവാങ്ങികളുടെ കാൎയ്യം എ
ത്രയും പരിതപിക്കത്തക്കതാകുന്നു. സത്യവിശ്വാസത്തിൽ നിലനില്ക്കു
ന്ന പ്രിയസഹോദരന്മാരെ, നാം വിശുദ്ധിക്കു അധൈൎയ്യപ്പെടുന്നതു
എന്തിനു? നാം ഇടത്തോട്ടും വലത്തോട്ടും തെറ്റാതെ നേരെ മുമ്പോട്ടു
പോകേണമെന്നല്ലയൊ സഭയുടെ താല്പൎയ്യം. ആയതിലേക്കു നിങ്ങളെ തടു
ക്കുന്നതു സഭ അല്ല എന്നറിഞ്ഞു സാത്താനോടു എതിൎത്തു നില്പിൻ. വി
ശ്വാസം വിട്ട ജീവിതക്കാരെയും ജീവിതം വിട്ട വിശ്വാസക്കാരെയും അ
ല്ല നാം നോക്കേണ്ടതു. "വിശുദ്ധന്മാൎക്കു ഒരിക്കൽ ഭരമേല്പിക്കപ്പെട്ട വി
ശ്വാസത്തിനായി നിങ്ങൾ പോരു ചെയ്യേണമെന്നു ഞാൻ അപേ
ക്ഷിച്ചുംകൊണ്ടു നിങ്ങൾക്കു എഴുതുവാൻ എനിക്കു അത്യാവശ്യമായിരി
ക്കുന്നു" എന്നല്ലയൊ ശ്ലൂ. യൂദാശ്ലീഹായുടെ ലേഖനത്തിന്റെ താല്പ
ൎയ്യം? (യൂദാ൩.-ാംവാ) വിശുദ്ധിയും വിശ്വാസവും വിശ്വാസത്തിനുവേ
ണ്ടി ഉള്ള പോരും ഒഴിച്ചുകൂടാത്തതാകുന്നു എന്നു കാണുന്നില്ലയൊ?.

സാത്താന്റെ തന്ത്രങ്ങൾ പലപ്രകാരമാകുന്നു. അവൻ വലിയ
കൌശലക്കാരനാകുന്നു. അവന്റെ ആന്തരം സാധിപ്പാൻ ആളുകൾക്കു
തക്കപോലെ അവൻ പെരുമാറും. വിശുദ്ധിക്കു ആഗ്രഹിക്കുന്നവൎക്കു മൂ
ടും ചുവടും ഇല്ലാത്ത വിശുദ്ധി കൊടുക്കും. സത്യവിശ്വാസം വിട്ടുപോകു
വാൻ മനസ്സില്ലാത്തവരെ ജീവിതത്തിൽ തെറ്റിക്കും. പാപത്തിൽ
നിന്നു സ്വാതന്ത്ര്യം പ്രാപിപ്പാൻ ആഗ്രഹിക്കുന്നവരെ തന്നിഷ്ടത്തി
ൽ ചാടിക്കും. സ്വയം ഉപേക്ഷിക്കേണമെന്നുള്ളവനെ വേഷം മാറി
യ സ്വയം ധരിപ്പിക്കും. വീഴ്ച മനസ്സിലായാലും വാശികൊണ്ടു സമ്മ
തിപ്പിക്കയില്ല. അവനെ കാണ്മാൻ വഹിയാത്തതുതന്നെ അവൻ ഒരു
തന്ത്രം ആകുന്നു. അതുകൊണ്ടു അവൻ എപ്പോഴും കൂടെ എവിടെയും
ഉണ്ടെന്നുള്ളതു ആളുകളെ ഓൎപ്പിക്കുന്നില്ല. "ആരെ വിഴുങ്ങേണ്ടു
ന്നു തിരഞ്ഞു ചുറ്റിനടക്കു"ന്ന അലറുന്ന സിംഹമായി ശ്ലൂ. പത്രോസ
അവനെ വിളിക്കുന്നു. അവൻ നിന്റെ ദിവസേനയുള്ള ലോകജ്ഞാ

ലിയിലും, പ്രാൎത്ഥനയിലും, വായനയിലും പള്ളിയിൽപോകിലും എല്ലാം നിന്നോടുകൂടെ ഉണ്ടു. "ദൈവത്തിന്റെ പുത്രന്മാർ കൎത്താവിന്റെ മുമ്പാകെ നില്പാനായിട്ടു ചെന്നു; സാത്താനും കൂടെ അവരുടെ ഇടയിൽ ചെന്നു" ആളും സമയവും സംഗതിയും കണ്ടു പെരുമാറുവാൻ അവൻ എത്ര സാമൎത്ഥ്യമുള്ളവൻ! ഒരു ധനവാനോടു അവന്റെ ധനത്തിൽ ആശ്രയിപ്പാനും, ദരിദ്രനോടു അവന്റെ ദാരിദ്ര്യത്തിൽ ദൈവത്തെ ശപിപ്പാനും, ഒരു വ്യാധിക്കാരനോടു അവനെ ഇത്ര കഷ്ടപ്പെടുത്തുവാൻ ദൈവം എത്ര കഠിനമുള്ളവൻ എന്നും, ഒരു ബുദ്ധിമാനോടു അവന്റെ ബുദ്ധിയെ ദൈവമാക്കുവാനും ഒരു യൌവനക്കാരനോടു ഇനിയും ആയുസ്സ് കിടപ്പുള്ളതുകൊണ്ടു താമസിപ്പാനും—ഇത്യാദി പറയും.

അവൻ ദയയില്ലാത്ത മഹാ കഠിനൻ ആകുന്നു. ഒന്നുകൊണ്ടും അവന്റെ ഹൃദയം അലിികയില്ല. അവൻ ഒരുവനെ അവന്റെ ആയുസ്സുകാലം എല്ലാം അടിമപ്പെടുത്തി ഒടുക്കം അവന്റെ അരിഷ്ടതയിൽ സന്തോഷിക്കയും ചെയ്യും. മരണക്കിടക്കയിൽ ചില ഭക്തരെ സംശയംകൊണ്ടും അധൈൎയ്യംകൊണ്ടും അസഹ്യപ്പെടുത്തും. അവർ ചിലപ്പോൾ ആഴമുള്ള വെള്ളങ്ങളിൽകൂടി കടക്കേണ്ടിവരും; എങ്കിലും അവൎക്കു വിരോധമായുള്ളവനെക്കാൾ അവരോടുകൂടെയുള്ളവൻ വലിയവനാകുന്നു.

"അവന്റെ തന്ത്രങ്ങളെ നാം അറിയാത്തവരല്ലല്ലോ". എന്നാൽ നമുക്കു എങ്ങിനെ അവനോടു എതിൎത്തുനില്ക്കാം? കൎത്താവു എന്തുചെയ്തു? മിശിഹായിലെക്കു മാമോദീസാമുഴുകിയവരായ നാം എല്ലാവരും മിശിഹായെ ഉടുത്തിരിക്കുന്നു. (ഗലാത്തി- ൩: ൨൭) എന്നു സ്ഥിരമായ വിശ്വാസത്തോടുകൂടെ ദൈവവചനത്താൽ അവനെ ജയിക്കേണം. തെറ്റിയ വിശ്വാസത്തിൽ പോയി പുസ്തകം എടുത്താൽ അവനു പ്രിയം ആകുന്നു; മറ്റുള്ളവരെയും തെറ്റിക്കുന്നതിനു ഉപയോഗിക്കും.

നാം സത്യവിശ്വാസത്തിൽ നിന്നാൽതന്നെയും പോരാ. പിശാചിന്റെ തന്ത്രങ്ങൾക്കു എതിരായി നില്പാൻ പ്രാപ്തന്മാരാകേണ്ടതിനു ദൈവത്തിന്റെ ആയുധം ഒക്കെയെയും ധരിച്ചുകൊള്ളേണം. സത്യം എന്ന അരക്കെട്ടു നീതി എന്ന കവചം സമാധാന സുവിശേഷത്തിന്റെ ഒരുക്കം എന്ന ചെരിപ്പു ഇത്യാദി (എഫെസി- ൬: ൧൦—൧൭)

തീൎച്ചയായും—പ്രിയസഹോദരന്മാരെ, ശത്രുവിനെ നിങ്ങൾ അറികയും നിങ്ങളുടെ ആയുധത്തെ നിങ്ങൾ കാണുകയും ചെയ്യുന്നുവല്ലൊ. ആയുധം കൂടാതെ അവനെ ജയിക്കയില്ല- എപ്പൊഴും അതിനെ ധരിച്ചുകൊള്ളേണ്ടതാകുന്നു- ആയുധം വീട്ടിൽ വെച്ചുംകൊണ്ടു പടയ്ക്കു പോയ ഒരു പടയാളിയെക്കുറിച്ചു നിങ്ങൾ എന്തു വിചാരിക്കും? അങ്ങിനെ ചെയ്യാതെയിരിപ്പാൻ സൂക്ഷിപ്പിൻ- "എല്ലാ പ്രാൎത്ഥനയാലും യാചനയാലും എല്ലാനേരത്തും ആത്മാവിൽ പ്രാൎത്ഥിച്ചും അതിനായി ജാഗരിച്ചുംകൊണ്ടു എല്ലാ വിശുദ്ധന്മാൎക്കായിട്ടും എനിക്കുവേണ്ടിയും യാചനയിൽ സകല അഭിനിവേശത്തോടുംകൂടെ ഇരിപ്പിൻ. (എഫെസി

ന്യ. ൧൭) ഒരു ക്രിസ്ത്യാനിക്കു എവിടെയും പ്രാൎത്ഥിക്കാം. "ഇടവിടാതെ പ്രാൎത്ഥിപ്പിൻ" "പിശാചിനോടു എതിൎത്തുനില്പിൻ; എന്നാൽ അവൻ നിങ്ങളെവിട്ടുഓടിപ്പോകും", ഒരിക്കൽമാത്രം പോരാ, എപ്പോഴുമത്രെ. നാം സ്ഥിരമുള്ള കോട്ടയായ മശിഹായിൽആകുന്നു എന്ന വിശ്വാസം എപ്പോഴും ഉണ്ടായിരിക്കണം. നമ്മിലുള്ള പരിശുദ്ധാത്മാവിനെ പാപംകൊണ്ടു നാം ദുഃഖിപ്പിച്ചിട്ടുണ്ടെങ്കിൽ വേഗം ഏറ്റുപറഞ്ഞു കൎത്താവിന്റെ മുഖത്തിന്റെ പ്രകാശത്തിൽനിന്നുകൊണ്ടു യുദ്ധം ചെയ്തുകൊള്ളുകയും വേണം. നാം അവനിൽ പാൎത്തു യുദ്ധംചെയ്യുന്നു എങ്കിൽ ജയം നിശ്ചയമാകുന്നു. അവന്റെ തന്ത്രങ്ങളെകുറിച്ചു നാം അധൈൎയ്യപ്പെടേണ്ടാ. പിശാചിന്റെ പ്രവൃത്തികളെ അഴിപ്പാനും നമ്മെ ദൈവപുത്രന്മാരും നിത്യജീവന്നു അവകാശികളും ആയിട്ടു ആക്കുവാനും കൎത്താവു വെളിപ്പെട്ടു. ഈ പ്രത്യാശ ഉള്ളതുകൊണ്ടു താൻ നിൎമ്മലനായിരിക്കുന്നതുപോലെ നമ്മെതന്നെ നിൎമ്മലീകരിക്കേണം. താൻ വീണ്ടും പ്രത്യക്ഷനാകുമ്പോൾ നാം അവനെ താൻ ഇരിക്കുംപ്രകാരംതന്നെ കാണുന്നതാകകൊണ്ടു അവനോടു സദൃശന്മാരാകയുംചെയ്യും. അതുകൊണ്ടു പോരിന്റെ അവസാനംവരുന്നു. സാത്താന്റെ തന്ത്രങ്ങൾനിന്നുപോകും. നാംനിത്യമായിസന്തോഷിക്കും. എന്നേക്കുമുള്ള ആ പരമസ്വസ്ഥതയിലേക്കു നാം പ്രവേശിക്കുമാറാകട്ടെ! ആമ്മീൻ

---

## തിരുവിതാംകൂർ കൊച്ചിയിൽ
## ചൎച്ച്മിഷ്യന്റെ വേല.
### (തുടൎച്ച)

റൊമ്മാ അംഗ്ലീയാ എന്ന രണ്ടു യൂറോപ്യമതക്കാരോടുള്ള സംസൎഗ്ഗംകൊണ്ടു സുറിയാനിസഭയ്ക്കു നേരിട്ടനഷ്ടവും രണ്ടുസഭകളിലെയും വൈദികന്മാർ സുറിയാനിക്കാരോടു ചെയ്ത ഉപദ്രവങ്ങളും കഴിഞ്ഞപ്രാവശ്യം താരതമ്യപ്പെടുത്തി കാണിച്ചുവല്ലൊ. പറങ്കികൾ വാളും വടിയും പ്രയോഗിച്ചു. അംഗ്ലീയാക്കാർ കൌശലങ്ങളും ഉപായങ്ങളും പ്രയോഗിച്ചു. വാളുകൊണ്ടു വെട്ടികൊല്ലുന്നതും ഭംഗിയിൽ സംസാരിച്ചുംകൊണ്ടു ഭക്ഷണത്തിൽ വിഷം കലൎത്തികൊടുത്തു കൊല്ലുന്നതുംപോലെയുള്ള വ്യത്യാസമാണ ഇവതമ്മിൽ ഉള്ളതു. രണ്ടിലും അനുഭവം മരണമാണ. രണ്ടിന്റെയും ഉദ്ദേശം ഒന്നുതന്നെ. രണ്ടുക്രൂരന്മാരോടുമുള്ള സംസൎഗ്ഗംകൊണ്ടു സുറിയാനിക്കാൎക്കുണ്ടായ അനുഭവം സഭയിൽ കലഹവും മതഭേദവും ആൾനഷ്ടവും ദ്രവ്യനഷ്ടവും ആയിരുന്നു.

ദോഷഭാഗംപറയുമ്പോൾ ഗുണഭാഗം വല്ലതുമുണ്ടെങ്കിൽ അതും വിവരിക്കേണ്ടതാണല്ലൊ. മിഷ്യനറിമാരുടെ സംസൎഗ്ഗംകൊണ്ടു സുറിയാനിക്കാരിൽ വിദ്യാപ്രചാരവും അവർ വേദപുസ്തകം അച്ചടിപ്പിച്ചതുകൊണ്ടു വേദഅറിവും ഉണ്ടായിട്ടുണ്ടു. ഇങ്ങനെ രണ്ടു ഗുണങ്ങൾ അവർ മൂലം ഉണ്ടായിട്ടുണ്ടെങ്കിലും അവയിലും അവൎക്കു ചില ദുരന്തരങ്ങൾ ഇല്ലാതില്ല.

൧. വിദ്യാഭ്യാസം ആദ്യം പഴയ സിമ്മനാരിയിലും പിന്നീടു സി. എം. എസ്സ കോളെജിലും മാറ്റമായി സുറിയാനിക്കാരെ ഇവർ വിദ്യ അഭ്യസിപ്പിച്ചു. വിദ്യാഭ്യാസം എന്ന വാക്കുകൊണ്ടു വിശേഷകൃതജ്ഞതയ്ക്കു അവകാശമുണ്ടെങ്കിൽ റോമ്മാക്കാരും അതിനു അൎഹന്മാരാണ. എന്തെന്നാൽ പതിനാറാംനൂറാണ്ടിന്റെ സ്ഥിതിക്കുതക്കവണ്ണം കൊടുങ്ങല്ലൂർ വയ്പിൽകോട്ട ഈ സ്ഥലങ്ങളിൽ രണ്ടുസിമ്മനാരി പറങ്കികൾ സ്ഥാപിച്ചു സുറിയാനി യുവാക്കളെ ചേൎത്തു പഠിപ്പിച്ചു. പക്ഷെ അവയിൽ വിഷം കലൎത്തിയിരുന്നു എന്ന സുറിയാനിക്കാൎക്കു ബോദ്ധ്യപ്പെട്ടപ്പോൾ അവർ പള്ളിക്കൂട

ങ്ങളെ ആദായപ്പെടുത്തുന്നതിൽ നിന്നു പിൻമാറിയതാണ. ആകയാൽ വിദ്യാഭ്യാസകാൎയ്യത്തിൽ റോമ്മാക്കാർ ചെയ്യാത്തതൊ ചെയ്യിട്ടില്ലാത്തതൊ ആയ ഒരുവിശേഷസഹായം അംഗ്ലീയാമിഷ്യനറിമാരിൽനിന്നുണ്ടായി എന്നുപറവാനില്ല.

മിഷ്യനറിമാരുടെ ഉദ്ദേശവും വിദ്യാവിഷയത്തിൽ പറങ്കികളുടെ ഉദ്ദേശം തന്നെയാണ. പള്ളിക്കൂടംവഴിയായി ബാലന്മാരിൽ മാതൃസഭയുടെ ഉപദേശങ്ങൾക്കു എതിരായ അറിവു കൊടുത്തു അവരെ അംഗ്ലീയരായി വളൎത്തണമെന്നുള്ളതുതന്നെയായിരുന്നു ഇവരുടെയും ലാക്ക. അതിലേക്കു കോട്ടയം അംഗ്ലീയാസിമ്മനാരിയിൽ നിന്നു അവിടെ ഒരു വിദ്യായായിരുന്നകാലത്തു എനിക്കുണ്ടായ ചില അനുഭവങ്ങളെ ഉദാഹരിക്കാം.

വേദപുസ്തകം പഠിപ്പിക്കുമ്പോൾ തരംനോക്കി സുറിയാനി ഉപദേശങ്ങളെ ആക്ഷേപിക്കുന്നതു സഹജമായിരുന്നു. കാന്തൎബ്ബരി ആൎച്ച്ബിഷോപ്പ മുതൽപേർപോലും തരക്കേടില്ലന്നു ഇപ്പോൾ സമ്മതിക്കുന്ന ഉപദേശവിഷയങ്ങൾ ആകാലത്തു വലിയ കൈപ്പായിരുന്നു. കുട്ടികൾ വേദാനുസാരികൾ ആകണമെങ്കിൽ സുറിയാനിവിശ്വാസത്തെ ത്യജിക്കുന്നതു ആവശ്യമാണെന്നുള്ളടത്തോളം സ്പഷ്ടമായി കാണിച്ചുകൊടുത്തുവന്നു.

ക്ലാസ്സിൽവെച്ചു ഈവിധം പ്രവൃത്തിക്കുന്നതുകൊണ്ടു മതിയായില്ലന്നു വല്ലകുട്ടികളെയും സംബന്ധിച്ചു അഭിപ്രായംതോന്നിയാൽ അവരെ സായ്പിന്റെ ബംക്ലാവിൽ പ്രത്യേകം കൊണ്ടുപോയി സൂക്ഷ്മമായി ഗുണദോഷിക്ക പതിവായിരുന്നു. അന്നു ഉപാദ്ധ്യക്ഷനായിരുന്ന (ഇപ്പോൾആലപ്പുഴതാമസിക്കുന്ന) റിച്ചാർഡ്സ സായ്പ അവൎകൾ പലപ്രാവശ്യം എന്നെ അദ്ദേഹത്തിന്റെ ബംഗ്ലാവിൽ വിളിപ്പിച്ചു മരിച്ചവൎക്കു വേണ്ടി പ്രാൎത്ഥിക്കരുതെന്നും നന്മനിറഞ്ഞമറിയം ചൊല്ലരുതെന്നും ഗൌരവത്തോടുകൂടി പറകയും ഗുണദോഷിക്കയും ചെയ്ക മാത്രമല്ല, നന്മനിറഞ്ഞമറിയം ചൊല്ലുകയില്ലന്നു ബലത്താൽ എന്നപോലെ എന്നെക്കൊണ്ടു വാഗ്ദത്തംചെയ്യിക്കയും ചെയ്തു.

ഇംഗ്ലീഷഭാഷ പഠിപ്പാൻ ചെന്ന കുട്ടികളുടെ മാതാപിതാക്കന്മാരും രക്ഷകൎത്താക്കളും അറിയാതെ ബാലവിദ്യാൎത്ഥികളിൽ അംഗ്ലീയാമതത്തിന്റെ ഓരോക്രൂദാശകൾ അനുഷ്ഠിക്കപതിവായിരുന്നു. അന്നു ഇവിടെക്കു മേലധികാരം മദ്രാസ് ബിഷൊപ്പിനായിരുന്നു. ആദ്ദേഹം മൂന്നും നാലും വൎഷം കൂടുമ്പോൾ ഇവിടെ സൎക്കിട്ടുവരികയുണ്ടു. അപ്പോൾ സുറിയാനികുട്ടികളെ ഒക്കയും അംഗ്ലീയരത്രെ എന്നു മുൻവിധിയായി നിശ്ചയിച്ചുംകൊണ്ടു അവരെ സ്ഥിരീകരണം ചെയ്യിക്കുന്നതു അസാധാരണമല്ലായിരുന്നു. ഞാനും അതിലേക്കു നിൎബ്ബന്ധിക്കപ്പെട്ടഒരാളത്രെ. ഈ വിവരം എന്റെ രക്ഷകൎത്താവറിഞ്ഞു ബലമായി വാദിക്കയും ഹൊം കമ്മട്ടിവരെ എഴുത്തുകുത്തുകൾക്കു ഇടവരുമെന്നുപറഞ്ഞു ശാഠ്യം തുടങ്ങുകയും ചെയ്തപ്പോൾ എനിക്കുമാത്രം ഒരുവിടുതൽ അനുവദിച്ചുകിട്ടി. എന്റെ സതീൎത്ഥ്യന്മാരും അന്നും ഇന്നും സുറിയാനിവിശ്വാസത്തിൽ തീക്ഷ്ണതയോടുകൂടെ നില്ക്കുന്നവരുമായ ഒരുത്തനുപോലും ഒഴിവു കിട്ടിയില്ല. എന്റെ രക്ഷകൎത്താവിന്റെ വക്കാണംമൂലം കൈവെപ്പിന്റെ സാധുത്വം സംശയസ്ഥിതിയിൽ ഇരിക്കുന്ന ഒരു ബിഷോപ്പിന്റെ ഭുജങ്ങൾ എന്റെശിരസ്സിൽ പതിവാൻ ഇടവന്നില്ലന്നുള്ള ഭാഗ്യം അന്നത്തെ സുറിയാനിവിദ്യാൎത്ഥികളിൽ എനിക്കു മാത്രമെ കിട്ടിയൊള്ളു.

സിമ്മനാരിയോടടുത്തുള്ള ചാപ്പലിൽ ദിവസേന നടത്തിവന്ന പ്രാൎത്ഥനാ ശുശ്രൂഷയിൽ സുറിയാനി വിദ്യാൎത്ഥികൾ എല്ലാവരും സംബന്ധിക്കണമെന്നു നിൎബ്ബന്ധവും സംബന്ധിച്ചില്ലങ്കിൽ ശിക്ഷയും ഉണ്ടായിരുന്നു. റോമ്മാവിദ്യാൎത്ഥികൾക്കു ധാരാളം വിട്ടുതലും ഉണ്ടായിരുന്നു. ചാപ്പൽ ആരാധനയിൽ ബുധനാഴ്ചയും വെള്ളിയാഴ്ചയും പതിവായി അംഗ്ലീയാ പള്ളിക്രമത്തിലെ ലിത്താനി എന്നപ്രാൎത്ഥന ഉപയോഗിച്ചുവന്നു. "പിതാവിൽ നിന്നും പുത്രനിൽനിന്നും പുറപ്പെടുന്ന പരിശുദ്ധാത്മാവായ ദൈവമെ മഹാപാപികളായഞങ്ങളോടു കരുണഉണ്ടാകണമെ" എന്നശുശ്രൂഷകൻ നീട്ടി ചൊല്ലികൊടുക്കയും വിദ്യാൎത്ഥികൾ ഏറ്റുചൊല്ലുകയും പതിവായിരുന്നു. സുറിയാനി ഉപദേശങ്ങളിൽ ഞാൻ ബാല്യത്തിലെ അഭ്യസിപ്പിക്കപ്പെട്ടിരുന്നതുകൊണ്ടും രക്ഷകൎത്താവ ദിവസേന എന്നപോലെ തിരുത്തികൊണ്ടിരുന്നതു കൊണ്ടും ലിത്താനി ചൊല്ലുമ്പോൾ ഞാൻ മനസ്സുകൊണ്ടു ആവശ്യപ്പെട്ട തിരുത്തൽചെയ്തത്രെ ചൊല്ലിവന്നതു. എന്നാൽ എന്റെ സതീൎത്ഥന്മാർ വിശ്വസിച്ചുംകൊണ്ടു ചൊല്ലികൊടുത്തപ്രകാരം ചൊല്ലിവന്നു.

മട്രിക്കുലെഷ്യൻ പരീക്ഷ അന്നു എറണാകുളത്തുവെച്ചായിരുന്നു. അതിനു യാത്ര പുറപ്പെടുമ്പോൾ കുട്ടികൾ ഒക്കയും അംഗ്ലീയാമേശയിൽനിന്നു സക്രമെന്ത കൈ

കൊള്ളണമെന്ന വേറൊരു നിൎബ്ബന്ധം നേരിട്ടു. രക്ഷകൎത്താവിന്റെ ശാഠ്യംകൊണ്ടു ഇനിക്കു മാത്രം ഒരു വിട്ടുതൽ കിട്ടി. സതീൎത്ഥ്യന്മാർ എല്ലാവരും അതിൽ സംബന്ധിക്കേണ്ടിവന്നു.

സിമ്മനാരിയിലെ ചോററുപരീക്ഷ ജയിച്ചു സ്കോളൎഷിപ്പു വാങ്ങി അവിടെ താമസിച്ചു പഠിച്ചുവന്ന ഒരു വിദ്യാൎത്ഥി ഞായറാഴ്ച സുറിയാനി പള്ളിയിൽവച്ചു വിവാഹം ചെയ്തു എന്നുള്ള ഏകകാരണത്താൽ സ്കോളൎഷിപ്പ നഷ്ടപ്പെട്ടുതെണ്ടിവന്നു. ഞാൻ ഈ ധൎമ്മശ്ചാറിനു മോഹിക്കാഞ്ഞതുകൊണ്ടു എന്റെ വിവാഹത്താൽ ഇനിക്കു ഒരു ബാധവും വന്നില്ല.

അല്ലയോ വായനക്കാരെ! ഈ വിധമായ നിൎബ്ബന്ധങ്ങളോടുകൂടിയ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശം എന്താണെന്നു ഇനി നിങ്ങൾക്കുതന്നെ ചിന്തിച്ചുകൊള്ളാമല്ലൊ. ഫീസുകൊടുത്തു ഇംഗ്ലീഷുഭാഷ പഠിപ്പാൻ ചെന്ന സുറിയാനിക്കുട്ടികൾ അംഗ്ലിയാബിഷൊപ്പിന്റെ മുമ്പിൽ മുട്ടുകുത്തണമെന്നും സുറിയാനി വിശ്വാസപ്രമാണത്തിനു വിപരീതങ്ങൾ ഏററുപറയണമെന്നും അംഗ്ലിയാസക്രമത്തെ കൈക്കൊള്ളണമെന്നും മററും 'മുട്ടത്തിൽപ്പാറയിൽ പോയിമുട്ടണം' എന്നു കുട്ടികൾ നേരംപോക്കു പറയുന്നവിധത്തിൽ പ്രവൃത്തിക്കണമെന്നുള്ള നിൎബ്ബന്ധങ്ങൾ സുറിയാനി കുട്ടികളുടെമേൽ ശിക്ഷയോടുകൂടെ ചുമത്തുകയും റോമ്മാവിദ്യാൎത്ഥികളെ അവയിൽനിന്നു വിട്ടുതൽചെയ്കയും ചെയ്യുന്നതിന്റെ ഉദ്ദേശം എന്താണെന്നു ഞാൻ പറയണമെന്നില്ല. വിദ്യാഭ്യാസവിഷയത്തിൽ മിഷ്യനറിമാർ ഉപകാരികൾ ആണെന്നു പറയുന്നു. ശരിതന്നെ, മിഷ്യൻ സ്കൂളുകളിൽ പഠിക്കുന്ന റോമ്മാവിദ്യാൎത്ഥികൾക്കും ഹിന്ദുക്കൾക്കും അവർ ഈ കാൎയ്യത്തിൽ സാക്ഷാൽ ഉപകാരികളായിരുന്നു. ഈവക അക്രമങ്ങളായ നാടകങ്ങൾ ധൎമ്മത്തായിരുന്നതുകൊണ്ടു സുറിയാനികുട്ടികളോടും സുറിയാനിസഭയോടും വിദ്യാഭ്യാസകാൎയ്യത്തിൽ മിഷ്യനറിമാർ മഹാവലിയ ദ്രോഹമാണ ചെയ്തതു. ഈ സ്ഥിതിക്കു വല്ലിയിൽകോട്ടയിൽ പഠിക്കികളും സി. എം. എസ. കോളജിൽ മിഷ്യനറിമാരും കൊടുത്ത വിദ്യാഭ്യാസങ്ങൾ തമ്മിൽ ഒരു ഭേദവുമില്ല. സ്വാൎത്ഥസാദ്ധ്യത്തിനുവേണ്ടിയുള്ള വിദ്യാഭ്യാസമെന്ന് രണ്ടിനെക്കുറിച്ചും പറയേണ്ടിയിരിക്കുന്നു. റോമ്മാക്കാർ സുറിയാനിസഭയുടെ സ്വാതന്ത്ര്യത്തെ കെടുത്തിയവരും മിഷ്യനറിമാർ അതിനെ പാലിച്ചവരും ആയിരുന്നു എന്നുള്ള മലയാളമിത്രത്തിന്റെ വാദം പരമാൎത്ഥവിരോധമാണെന്നു ഇതുകൊണ്ടു കാണാം.

൨. വേദപുസ്തക അച്ചടി. ഈ കാൎയ്യത്തിൽ മിഷ്യനറിമാരിൽനിന്നു ചില ഗുണങ്ങൾ ഉണ്ടായിട്ടില്ലെന്നില്ല. ബുക്കാനാൻസായ്പു സുറിയാനിപുസ്തകം ബിലാത്തിയിൽ കൊണ്ടുപോയി അച്ചടിപ്പിച്ചയച്ചുതന്നു. പിന്നീടു കായംകുളത്തു ഫീലിപ്പോസറെമ്പാച്ചൻ ചെയ്ത തൎജ്ജിമ ബൊമ്പായിൽ അച്ചടിപ്പിച്ചയച്ചുതന്നു. കടശി വളരെ പിശകുകളും തൎജ്ജിമതെറ്റുകളും ഉള്ളതെങ്കിലും പഴയനിയമവും പുതിയനിയമവും മലയാളത്തിൽ അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തി. എന്നാൽ ആദ്യത്തെ രണ്ടിലും മിഷ്യനൊ മിഷ്യനറിമാൎക്കൊ ഒരു സംബന്ധവുമില്ലായിരുന്നു. ബുക്കാനാൻ മിഷ്യനൊടുചേൎന്ന ആളല്ല. അച്ചടിച്ചിലവും മിഷ്യനിൽനിന്നല്ല. പിന്നീടു മിഷ്യനറിമാർ തൎജ്ജമചെയ്യിച്ച വേദപുസ്തകം അച്ചടിപ്പിച്ചിരിക്കുന്നതിലും വേദപുസ്തകം ലോകത്തിന്റെ നാനാഭാഗങ്ങളിലും അച്ചടിപ്പിച്ചുവരുന്ന വേദപുസ്തകസമൂഹക്കാരുടെ വേലയുടെ ഒരുഭാഗം ഈ നാട്ടിലെ എല്ലാവക ക്രിസ്ത്യാനികളുടെയും ഹിന്ദുക്കളുടെയും ഉപയോഗത്തിനുവേണ്ടി പൊതുവിൽ പ്രയോഗിച്ചിരിക്കുന്നതിൽ ഒരു ഓഹരി സുറിയാനിക്കാൎക്കും അനുഭവപ്പെട്ടിട്ടുണ്ടെന്നല്ലാതെ മിഷ്യനറിമാർ സുറിയാനിക്കാൎക്കു ഇതിൽ വിശേഷവിധമായ ഒരു ഉപകാരം ചെയ്തിരിക്കുന്നു എന്നു പറവാനില്ല. വേദപുസ്തകതൎജ്ജമയിൽ വേണ്ടിയ നന്ദി സുറിയാനിക്കാൎക്കുണ്ടു. ആ നന്ദി ഈ മിഷ്യനറിമാരൊടല്ല, അതിനു പണംമുടക്കുന്ന ഇംഗ്ലണ്ടിലെ ഔദാൎയ്യബുദ്ധികളോടാണ. അവരെക്കുറിച്ചു പണ്ടെതന്നെ ഞങ്ങൾക്കു വളരെ മതിപ്പും ഭക്തിയും നന്ദിയും ഉണ്ടു. സുറിയാനിക്കാരുടെ ഇടയിൽ മിഷ്യൻവേല നടത്തി അവരിൽ മതവിരോധവും കലഹവും ഉണ്ടാക്കുന്നതിനു ഇടവരുത്തരുതെന്നു ആദ്യമെ ഗുണദോഷിച്ചവരാണ അവർ. ദൂരെതാമസിക്കുന്ന ആ നല്ലമനുഷ്യരുടെ കണ്ണിൽ ദുരായാൎത്ഥങ്ങളുള്ള റിപ്പോൎട്ടുകളാൽ പൊടിയിട്ടു മൂടിക്കളഞ്ഞ മിഷ്യനറിമാരുടെമേൽ വിശേഷകൃതജ്ഞതയ്ക്കു അവകാശമുണ്ടെന്നു തോന്നുന്നില്ല. മിഷ്യനറിമാരിൽനിന്നു സുറിയാനിക്കാൎക്കുണ്ടായ നഷ്ടവും ലാഭവും ത്രാസിൽ ഇട്ടുതൂക്കുമ്പോൾ നഷ്ടം അധികം ഘനം തൂങ്ങുന്നതുകണ്ടിട്ടു, വേദപുസ്തകകാൎയ്യത്തിൽ മിഷ്യനറിമാരുടെമേൽ വല്ല ലഘുവായ നന്ദിക്കും അൎഹതയുണ്ടെങ്കിൽ അതു നശിച്ചുപോകുന്നു എന്നും അതിനു കാരണഭൂതന്മാർ അവർ തന്നെ

യാണെന്നും വ്യസനപൂൎവ്വം പറയേണ്ടിയിരിക്കുന്നു. കാൎഡിനാൽ വൈസ്മാൻ സാക്ഷിക്കുന്നതുപോലെ ലൂതറിന്റെ കാലത്തിന്നു മുമ്പെതന്നെ റോമ്മാക്കാർ യുറോപ്പിലെ പലഭാഷകളിലും വേദപുസ്തകം അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതും ഇപ്പോഴും പ്രസിദ്ധപ്പെടുത്തിവരുന്നതും ഇണ്ട്യയിലും തമിഴിലും മറ്റും പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതും ആലോചിക്കുമ്പോൾ വേദപുസ്തകകാൎയ്യത്തിലും റോമ്മാക്കാർ ചെയ്തിട്ടില്ലാത്തതൊ ചെയ്യാത്തതൊ ആയ ഒരു പ്രത്യേക സംഗതി മിഷ്യനരിമാർ ചെയ്തിരിക്കുന്നു എന്നു പറവാനില്ല.

മൊത്തമായി പറഞ്ഞാൽ റോമ്മാമതക്കാരായ പോൎത്തുഗീസുകാരും അംഗ്ലിയമതക്കാരായ മിഷ്യനരിമാരും സുറിയാനിക്കാരോടു ചെയ്തിട്ടുള്ള പ്രവൃത്തികളെ താരതമ്യപ്പെടുത്തിയാൽ രണ്ടും മിക്കവാറും ഒരു തരത്തിലും ഒരുദ്ദേശത്തോടു കൂടിയും ഇരിക്കുന്നു എന്നു പറവാൻ സംശയമില്ല. ഒരുകൂട്ടരെ ശത്രുക്കളും ഒരുകൂട്ടരെ ബന്ധുക്കളുമായി വിചാരിക്കുവാൻ പാടില്ല. സുറിയാനിസഭാമക്കളായിരുന്ന അനേകായിരം സഹോദരന്മാർ കഴുത്തിൽ വെന്തിങ്ങായും ധരിച്ചു നടക്കുന്നതു കാണുമ്പോൾ പറങ്കികളോടും വേറെ അനേകായിരം സഹോദരന്മാർ കൊമൺപ്രെയർ പുസ്തകം കക്ഷത്തിൽ കിടുക്കികൊണ്ടുപോകുന്നതു കാണുമ്പോൾ ചൎച്ച്മിഷ്യനരിമാരോടും മാതാവായ സുറിയാനിസഭയുടെ മക്കൾക്കു സമാന്യമല്ലാത്ത ദ്വേഷവും വ്യസനവും ഉണ്ടാകുന്നതും ഉള്ളതുമാകുന്നു. ക്രിസ്തുവിൻ മണവാട്ടിയായ ഈ സഭയിൽ ഇവർ ഉണ്ടാക്കിയിരിക്കുന്ന മുറിവുകളെ സുഖപ്പെടുത്താതെ അതിനെമൂടിക്കളവാൻ വേണ്ടി മിഷ്യനരിമാരൊ അവരുടെ സഖിമാരൊ മലയാളമിത്രമൊ എത്രതന്നെ ഭംഗിപറകയൊ സഹത്വവും സഹോദരത്വവും ഭാവിക്കയൊ സഹതാപം പ്രസംഗിക്കയൊ ചെയ്താലും വാക്കിന്റെ ഭംഗിമാത്രം വിചാരിച്ചു ഇവരെ സാക്ഷാൽ ബന്ധുക്കളായി ഗണിക്കുവാൻ നിവൃത്തിയില്ല. വൃക്ഷം ഫലത്താലാണ അറിയപ്പെടുന്നതു. കാഞ്ഞിരക്കുരു കായിക്കുന്ന വൃക്ഷം വരിക്കപ്ലാവാണെന്നു കാണിക്കുവാൻ മലയാളമിത്രം പഠിച്ചപണി പതിനെട്ടും കഴിക്കുന്നുണ്ടു. മിത്രപത്രാധിപരെയും സഖിമാരെയും സുറിയാനിപള്ളിയിലേക്കു പറഞ്ഞയച്ചേച്ചു ഇങ്ങനെ ഭാവിച്ചാൽ മിഷ്യനരിമാർ ശുദ്ധ പൌലൊസിന്റെ പിന്നടിയിൽ നടക്കുന്ന പരമാൎത്ഥികളാണെന്നു ഞങ്ങളും സമ്മതിക്കാം. "സുറിയാനിക്കാർ എല്ലാവരും ഇംഗ്ലീഷ പള്ളിയിൽ ചേൎന്നുകൊള്ളണം, ഞങ്ങൾ മറ്റൊരുത്തന്റെ അടിസ്ഥാനത്തിന്മെൽ പണിയരുതെന്നു കല്പിച്ച ശുദ്ധ പൌലൊസിന്റെ പിൻഗാമികളമാണ്" എന്നു പറഞ്ഞുകൊണ്ടാൽ അതു ചെന്നായ കുഞ്ഞാടിന്റെ വേഷം ധരിക്കയാണ.

അംഗ്ലിയാമിഷ്യനരിമാർ സുറിയാനിസഭയിലെ എല്ലാകക്ഷികളെയും ഒന്നുപോലെ സ്നേഹിക്കയും എല്ലാവരിലും ഒന്നുപോലെ സഹതപിക്കയും ചെയ്യുന്നു. എന്നും തൎക്കങ്ങളിലും വ്യവഹാരങ്ങളിലും നിഷ്പക്ഷമായിരിക്കുന്നു എന്നും അവരുടെ സഖിമാർ സാധാരണ പറയാറുണ്ടു. പഴയ കൊന്നിക്ഷേപം ഇങ്ങനെ പലപ്പോഴും മലയാളമിത്രം ഒന്നുരണ്ടുപ്രാവശ്യവും ഇങ്ങനെ പ്രസ്താവിച്ചിരുന്നതായി ഞാൻ ഓൎക്കുന്നുണ്ടു. വാസ്തവത്തിൽ ഈ പ്രസ്താവന ഭംഗിക്കവേണ്ടിമാത്രം പറയുന്നതെന്നല്ലാതെ സുറിയാനിക്കാരിൽ അവൎക്കു ഒട്ടും തൃപ്തിയില്ലെന്നാണ എന്റെ അറിവു. അതിനു ലക്ഷ്യം വേണമെങ്കിൽ കാണിച്ചുകൊടുക്കാം. നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു നാലാറു വൎഷം മുമ്പു ഊൎശ്ലേം യാത്ര ചെയ്തപ്പോൾ വഴിമേൽ മുഖപരിചയത്തിന്നു വേണ്ടി പലരുടെയും എഴുത്തുകൾ വാങ്ങിച്ചുകൊണ്ടുപോയിരുന്നു. ബൊമ്പായി, പൊൎട്ട്സയിഡ്, ജോപ്പാ, ഊൎശ്ലേം മുതലായ സ്ഥലങ്ങളിൽ പരിചയത്തിന്നു ക്രിസ്ത്യാനികളും, യഹൂദന്മാരും, പാൎസികളും ഹിന്ദുക്കളും എഴുത്തുകൾ കൊടുത്തിരുന്നു. ഇവർ ഒക്കെയും സുറിയാനിക്കാരിലും അവരുടെ പ്രതിനിധിയായി സഞ്ചാരം ചെയ്ത മെത്രാപ്പൊലീത്തായും തങ്ങൾക്കുള്ള സഹതാപം ഏറക്കുറെ പ്രസ്താവിച്ചിട്ടുണ്ടായിരുന്നു. എങ്കിലും സുറിയാനിക്കാരിൽ ഉൽകൃഷ്ടത വരുത്തുവാൻ ഈ നാട്ടിൽ സ്ഥാപിച്ചതെന്നു പറയുന്ന മിഷ്യനിൽ പ്രാധാന്യം വഹിക്കുന്ന ഒരു അംഗ്ലിയാ വൈദികൻ കൊടുത്ത എഴുത്തുമാത്രമെ ഉദ്ദേശത്തിനു വിപരീതമായും സഹതാപം നിഷേധിക്കുന്നതായും ഉണ്ടായിരുന്നുള്ളു. സഹതാപം പറഞ്ഞു സുറിയാനിക്കാരെ ഭോഷൻ കളിപ്പിക്കുന്ന മിഷ്യനരിമാരുടെമേൽ ഇതു ഒരു ലക്ഷ്യമായി സൂക്ഷിച്ചിട്ടുണ്ടെന്നു അറിയുന്നതിൽ ഞാൻ സന്തോഷിക്കുന്നു.

എം. തുടരും

## വടക്കരുടെ ഇംഗ്ലീഷു വിദ്യാഭ്യാസം.

ഈ സംഗതിയെപ്പറ്റി തല്ക്കാലം യാതൊന്നും എഴുതാൻ കഴികയില്ലെന്നു ഞാൻ വിചാരിച്ചിരിക്കയായിരുന്നു. എന്നാൽ ഇടവത്തിലെ ഇടവകപ്പത്രികയിൽ ടി. എം. ജെ. അവർകളുടെ ലേഖനം വായിച്ചതിന്റെ ശേഷം ഞാൻ മൌനമായിരിക്കുന്നതായാൽ എന്നെക്കുറിച്ചു വായനക്കാൎക്കു അന്യഥാ ശങ്കക്കു ഇടയാകുമെന്നുള്ള ഭയം നിമിത്തം ഈ ലേഖനം എഴുതുന്നതാണ.

“വടക്കരുടെ ഇടയിൽ ഇംഗ്ലീഷുവിദ്യാഭ്യാസത്തിന്റെ പ്രചാരത്തിന്നായി കോട്ടയത്തേതുപോലെ ഒരു സിമ്മനാരി സ്ഥാപിക്കണമെന്നാണ എം. പി. വി. അവർകളുടെ അഭിപ്രായം” എന്നും “വടക്കു ഒരു ഹൈസ്ക്കൂൾ (സിമ്മനാരി) സ്ഥാപിക്കണം എന്നാണ അദ്ദേഹത്തിന്റെ (എം. പി. വിയുടെ) അഭിപ്രായം” എന്നും ടി. എം. ജെ. അവർകൾ പറയുന്നു. ഈ വിധത്തിൽ ഒരഭിപ്രായം ഞാൻ പ്രസ്താവിച്ചിട്ടില്ല. ഈ മാതിരി അൎത്ഥം വരത്തക്ക വിധത്തിൽ ഞാൻ ഒരക്ഷരമെങ്കിലും പത്രികയിൽ എഴുതീട്ടില്ല. വാസ്തവം ഇങ്ങനെയിരിക്കെ ടി. എം. ജെ. അവർകൾ ഇപ്രകാരം എഴുതിയതിൽ വായനക്കാൎക്കു വല്ലാത്ത ആശ്ചൎയ്യം തോന്നുന്നുണ്ടായിരിക്കാം. ടി. എം. ജെ. അവർകൾ പ്രസ്തുതലേഖനം എഴുതിയ സമയം ഞാൻ എഴുതീട്ടുള്ളതൊന്നു വായിച്ചുനോക്കിയിരുന്നു എങ്കിൽ അദ്ദേഹം ഇത്ര ഹാസ്യമായ ഒരു തെറ്റു വരുത്തുകയില്ലായിരുന്നു.

ഇനി ഈ വിഷയത്തെപ്പറ്റി ഞാൻ എന്താണ പറഞ്ഞിട്ടുള്ളതെന്നു നോക്കാം. ൭. കൎക്കടകത്തിലെ പത്രികയിലാണ ഇതിനെപ്പറ്റിയുള്ള എന്റെ ഒന്നാമത്തെ ലേഖനം പ്രസിദ്ധപ്പെടുത്തിയതു. ഞാൻ കോനാട്ടു മല്പാനച്ചനവർകൾക്കു അയച്ച ഒരെഴുത്തിന്റെ പകൎപ്പായിരുന്നു ആ ലേഖനം. അതിൽനിന്നു ചിലഭാഗങ്ങൾ ഇവിടെ പകൎത്തു:—“വടക്കുള്ള ഇടവകകളിൽ ഓരോ ഇംഗ്ലീഷു പള്ളിക്കൂടങ്ങൾ ഉണ്ടായാൽ കൊള്ളാമെന്നും മറ്റും ഞാൻ കഴിഞ്ഞതിന്റെമുമ്പിലത്തെ സമ്മേളനത്തിൽ പ്രസംഗിക്കയും......ചെയ്തു”. പിന്നെയും, “അച്ചന്റെ ഉത്സാഹത്താൽ മേൽപറഞ്ഞ (പുത്തൻകുരിശു, കുറുഞ്ഞി, കോലഞ്ചേരി, കടമറ്റം) ഇടവകകൾക്കുമദ്ധ്യേ ഒരു ഇംഗ്ലീഷു സ്ക്കൂൾ സ്ഥാപിക്കണം”. വിശേഷിച്ചും, ൧൦൮൪-ലെ സാമൂഹ്യസമ്മേളനറിപ്പോൎട്ടിൽ “ജനസാമാന്യത്തിൽനിന്നുക്രമത്തിൽഅധികം സ്വാൎത്ഥതല്പരതയെ നീക്കുന്നതിനു പാശ്ചാത്യവിദ്യാഭ്യാസത്തിനു പാട്ടുള്ളേടത്തോളം പ്രചാരം ഉണ്ടാക്കുവാൻ ശ്രമിക്കേണ്ടതാണെന്നും ഇടവകകൾതോറും ഓരോ ഇംഗ്ലീഷു മിഡിൽസ്ക്കൂൾ ഉണ്ടായാൽകൊള്ളാമെന്നും കോട്ടയത്തിനുവടക്കുള്ള ആളുകളിൽ വിദ്യാഭ്യാസത്തിലുള്ള അഭിരുചി വളരെ കുറവായികാണുന്നതിനെപ്പറ്റി ഗൌരവമായി ആലോചിക്കേണ്ടതാണെന്നും” ഞാൻ പ്രസ്താവിച്ചതായി കാണാവുന്നതാണ. ഇതുകളിൽനിന്നു ഒരു ഹൈസ്ക്കൂളൊ സിമ്മനാരിയൊ കോട്ടയത്തേതുപോലെ സ്ഥാപിക്കണമെന്നല്ല എന്റെ അഭിപ്രായമെന്നു നല്ലപോലെ സ്പഷ്ടമാകുന്നുണ്ടല്ലൊ. മേൽപറഞ്ഞ ലേഖനത്തിനുപുറമെ, ൧൦൯൦. ചിങ്ങം ധനു മേടം എന്നീമാസങ്ങളിലെ പത്രികയിൽ ഞാൻ ലേഖനങ്ങൾ എഴുതീട്ടുണ്ടു. അതുകളിൽ യാതൊന്നിലും ഒരുഹൈസ്ക്കൂളൊ സിമ്മനാരിയൊ സ്ഥാപിക്കണമെന്നു ഞാൻപറഞ്ഞിട്ടില്ല. ഈ ലേഖനങ്ങൾ ദയവായി ഒരാവൃത്തി വായിച്ചുനോക്കിയാൽ ടി. എം. ജെ. അവർകൾക്കു ഇതു ബോദ്ധ്യപ്പെടുന്നതുമാണ.

ടി. എം. ജെ. അവർകൾക്കു വടക്കരോടുസഹതാപമില്ലെന്നു അദ്ദേഹത്തിന്റെ ആദ്യലേഖനത്തിൽനിന്നു ഞാൻ അനുമാനിച്ചതിനെപ്പറ്റി അല്പം വിസ്തരിച്ചു പറയാനുണ്ടു. കോട്ടയത്തിനു വടക്കുള്ള സുറിയാനിക്കാരുടെ ഇടയിൽ ഇംഗ്ലീഷു വിദ്യാഭ്യാസത്തിനു പൂൎവ്വാധികമായ പ്രചാരം ഉണ്ടാക്കാൻ കുറെശ്ശെ ശ്രമിക്കണമെന്നു ഞാൻ എഴുതിയിരുന്നതിനെപ്പറ്റി “൫൦. മിഡിൽ സ്ക്കൂളും ൰. ഹൈസ്ക്കൂളും ഒരു കോളേജും ഉണ്ടാകട്ടെ. വേണമെങ്കിൽ ഒരുയൂണിവെൎസിറ്റിതന്നെസ്ഥാപിക്കട്ടെ. എന്നാണ ടി. എം. ജെ. അവർകൾ എഴുതിയതു. ഇതിൽ എത്രത്തോളം സഹതാപം കാണുന്നുണ്ടെന്നു നിഷ്പക്ഷപാതികളായ വായനക്കാർ വിധിച്ചാൽമതി. ഒരാൾ കഞ്ഞികുടിക്കാതെ വലയുമ്പോൾ, വേറൊരുത്തൻ വന്നു പാല്പായസം ഉണ്ടാക്കി ഉണ്ണാൻപറയുകയും പാല്പായസമെന്നുപോയിട്ടു കഞ്ഞിവെള്ളമെങ്കിലും അയാൾക്കു കൊടുക്കാൻ ശ്രമിക്കാതിരിക്കുകയും ചെയ്കയാണെങ്കിൽ രണ്ടാമത്തെ ആൾക്കു ആദ്യത്തെ ആളുടെനേരെ സഹതാപം ഉണ്ടൊ ഇല്ലയൊ എന്നു എളുപ്പത്തിൽ തീൎച്ച

യാകാവുന്നതാണ. ഗൌരവമായ ഒരു കാൎയ്യത്തെ സഹതാപമില്ലാത്ത ഒരാൾ ആന കളിയാക്കിയതു അസ്വാഭാവികമല്ല. തന്റെ ആദ്യലേഖനത്തിന്റെ ഒരുഭാഗം "അ സാരം വിനോദരസം കലൎന്നതാണെന്ന ടി എം. ജെ. അവർകൾ സമ്മതിക്കുന്നുണ്ടു. ഇദ്ദേഹത്തിനു ഇത്രയെങ്കിലും തോന്നിയതിൽ സന്തോഷിക്കേണ്ടിയിരിക്കുന്നു.

ടി. എം. ജെ. അവർകളെപ്പോലെ മാന്യസ്ഥിതിയിലിരിക്കുന്ന ഒരാൾക്കു എ ഴുതാൻ മനസ്സുവരാത്തവയായ ചില വാക്കുകളും വാചകങ്ങളും അദ്ദേഹത്തിന്റെ ലേഖനത്തിൽ കാണുന്നുണ്ട്. അവകകൾക്കു മറുപടി പറയാൻ ഞാൻ പഠിച്ചിട്ടില്ലാ ത്തതുകൊണ്ടു വായനക്കാർ ക്ഷമിക്കണം. താൻ എഴുഴെട്ടു കൊല്ലമായി വടക്കു ഇംഗ്ലീ ഷുപഠിപ്പം നടത്തുന്നതിനെപ്പററി ടി. എം. ജെ. അവർകൾ ആത്മപ്രശംസ ദോ ഷശങ്കകൂടാതെ അല്പം പറയുന്നുണ്ടു. ടി എം. ജെ. അവർകൾ വടക്കരുടെ അഭ്യുദ യത്തെ ഉദ്ദേശിച്ചു അപ്രതിഫലേഛമായി യാതൊന്നും ചെയ്യുന്നതായി ഇനിക്കു അ റിവില്ലെന്ന മാത്രമാണ ഇതിനുള്ള എന്റെ സമാധാനം.

കോട്ടയത്തു മാർതോമ്മാ അച്ചുക്കൂടത്തിൽ സുറിയാനിപുസ്തകങ്ങൾ അച്ചടിക്കുന്ന തുകൊണ്ടു കോനാട്ടുമല്പാനച്ചനവർകൾ നടത്തിവരുന്ന അച്ചടിവേല നിറുത്തി ഇം ഗ്ലീഷഭാഷാപ്രചാരത്തിനായിക്കൊണ്ടു ആ വകധനവും സമയവും ഉപയോഗിക്കേണ്ട താണെന്ന ഞാൻ പറഞ്ഞിരുന്ന അഭിപ്രായത്തെ അസാധുകരിക്കാൻ ടി. എം. ജെ. അവർകൾ വളരെ ബുദ്ധിമുട്ടീട്ടുണ്ട. യൂറോപ്പിലും അമേരിക്കയിലും ഉള്ള സെമി റിക്ക് ചെയർസ്സിനു സുറിയാനിപട്ടക്കാർ മോഹിക്കണമെന്നാണ അദ്ദേഹത്തിന്റെ അഭിപ്രായം. ആദ്യമെതന്നെ അച്ചുക്കൂടത്തിന്റെ കാൎയ്യം പറയാം. മലങ്കര സുറിയാ നി സമുദായം വകയായി ഒരുസുറിയാനി അച്ചുകൂടവും ഒരുമലയാള അച്ചുക്കൂടവും ഉ ണ്ടല്ലൊ. നമ്മുടെ മതസംബന്ധമായ മലയാള പുസ്തകങ്ങൾ ഇപ്പോൾ മിക്കവാറും ഈ മലയാളഅച്ചുക്കൂടത്തിലാണ അച്ചടിക്കാറുള്ളതു. വിശേഷിച്ചും ഇടവകപ്പത്രിക ഈ അച്ചുക്കൂടത്തിലാണല്ലൊ അച്ചടിച്ചുവരുന്നതു. ഈ അച്ചുക്കൂടം ഈ വകകൾക്കു പോരാതെവന്നെന്ന ഇതുവരെ യാതൊരാക്ഷേപവും കേട്ടിട്ടില്ല. അതുകൊണ്ടു ഉദ്ദേ ശം മൂന്നലക്ഷം ജനങ്ങളുടെ മതസംബന്ധമായ ആവശ്യത്തിനു ഒരുമലയാള അച്ചു ക്കൂടം മതിയെന്നുവരുന്നു. വൈദികന്മാർ എല്ലാവരുംകൂടെ ചേൎന്നാൽ ആയിരത്തിലധി കം ഉണ്ടെന്ന തോന്നുന്നില്ല. ഇവരുടെ ആവശ്യത്തിനു ഒരു സുറിയാനി അച്ചുക്കൂടം പോരെന്ന പറയുന്നവരുടെ യുക്തി ഇനിക്കു അശേഷം മനസ്സിലാകുന്നില്ല. മൂന്നല ക്ഷം ജനങ്ങളുടെ ആവശ്യത്തിനു ഒരുമലയാള അച്ചുക്കൂടം മതിയെന്നിരിക്കുമ്പോൾ ആയിരംപേരുടെ ആവശ്യത്തിനു ഒരുസുറിയാനി അച്ചുക്കൂടം മതിയാകുമെന്ന ബോ ദ്ധ്യമാകാൻ വലിയ പാണ്ഡിത്യമൊന്നും വേണ്ടാ.

ഇനി സുറിയാനി ഭാഷാപ്രചാരത്തെപ്പററിയാണ പറയാനുള്ളതു. സുറിയാനി സഭയെന്നുള്ള നാമത്തെ അൎത്ഥവത്താക്കുന്നതിനു സുറിയാരാജ്യവും മലങ്കരസഭയുംത മ്മിലുള്ള സംബന്ധത്തെ പാലിക്കുന്നതിനും മററുമായി നമ്മുടെ വൈദികഭാഷ സുറി യാനിയായിരിക്കേണ്ടതു ആവശ്യമായിരിക്കാം. എന്നല്ലാതെ, സുറിയാനി ഭാഷക്കു ദൈവദൃഷ്ട്യാ അധികം മാഹാത്മ്യമുണ്ടെന്നും ആഭാഷയിൽ ചൊല്ലുന്ന പ്രാൎത്ഥനകൾ ക്കു അധികം സാഫല്യമുണ്ടെന്നും ഞാൻ വിചാരിക്കുന്നില്ല. പിന്നെ, ഒരു മൃതഭാഷ യെ പ്രചരിപ്പിക്കുന്നതിനു ഒരു അന്യരാജ്യത്തു ചെയ്യുന്ന ശ്രമം ഏറെ പ്രയോജനകര മാണെന്ന ഇനിക്കു തോന്നുന്നില്ല. പ്രാചീനഭാഷകളിൽ കൌതുകംതോന്നി അതുകളെ പഠിക്കുന്നവരായി ചിലരെ ഏതുരാജ്യത്തും കണ്ടേക്കാം. നമ്മുടെവാദം അങ്ങനെയു ള്ളവരെ സംബന്ധിക്കുന്നതല്ല. ഒരുഭാഷയുടെ അഭിവൃദ്ധിയും നാശവും മിക്കവാറും രാ ജ്യതന്ത്രത്തെയാണ ആശ്രയിച്ചിരിക്കുന്നതു. ഇംഗ്ലീഷുഭാഷക്കു ഇപ്പോൾ ഇൻഡ്യയി ൽ ഉണ്ടായിട്ടുള്ള പ്രചാരത്തിന്നും അഭിവൃദ്ധിക്കും കാരണം ഇതുതന്നെയാണ. നാളെ ബ്രിട്ടീഷുകാരുടെ ആധിപത്യം ഇൻഡ്യയിൽ ഇല്ലാതെയാകയാണെങ്കിൽ ഇംഗ്ലീഷു ഭാഷക്കു ഇൻഡ്യയിലുള്ള സ്ഥിതി എന്തായിരിക്കുമെന്ന ഊഹിക്കുന്നതിൽ ഓരോ രാ ജ്യചരിത്രങ്ങൾ നമ്മെ സഹായിക്കുന്നതാണ.

നമുക്കു സുറിയാനിഭാഷയുടെനേരെ ഉള്ളതിലധികം ആദരവും ഭക്തിയും ബ്രാ ഹ്മണൎക്കു സംസ്കൃതഭാഷയുടെനേരെയുണ്ടെന്നുള്ളതിനു സംശയമില്ലല്ലൊ. എന്നാൽ ബ്രാഹ്മണർ ഇപ്പോൾ സംസ്കൃതത്തിൽ അധികം ശ്രദ്ധവെക്കാതെ, എ. ബി. സി. ഡീതി വേദാദ്ധ്യയനം ചെയ്യുന്നതിനുള്ള കാരണം നാം ആലോചിക്കേണ്ടതല്ലേ? ബ്രാഹ്മണർ ഇംഗ്ലീഷുപഠിക്കാൻ ഉത്സാഹിക്കാതെ സംസ്കൃതഗ്രന്ഥങ്ങളെ മാത്രം ആ ശ്രയിച്ചിരുന്നു എങ്കിൽ അവരുടെ ഇപ്പൊഴത്തെസ്ഥിതി എന്തായിരുന്നു? സുറിയാ നിഗ്രന്ഥങ്ങൾ ഈ നാട്ടിൽനിറയുന്നതിനും ബൎന്നബ്രായുടെകാലം ഒന്നുകൂടിവരുന്ന

തിനും ആഗ്രഹിക്കുന്നവർ ഈ വകസംഗതികളെക്കുറിച്ചു ആലോചിച്ചിരുന്നു എങ്കിൽ എന്തുമാത്രം ഗുണമുണ്ടാകുമായിരുന്നു!.

പ്രാചീനകാലത്തു ഉപയോഗിച്ചിരുന്ന ഓരോ ആയുധങ്ങളും മറ്റും കാഴ്ചബംഗ്ലാവുകളിൽ ശേഖരിച്ചുവെച്ചിട്ടുണ്ടല്ലൊ. ഇങ്ങനെ ചെയ്തിരിക്കുന്നതു ആ വക ആയുധങ്ങളെ കണ്ടുരസിക്കുന്നതിനും അതുകളേയും അതുകളെ ഉപയോഗിച്ചിരുന്നകാലത്തേയും ജനസമുദായത്തേയും സംബന്ധിച്ചുള്ള ചരിത്രസംഗതികൾ ഗ്രഹിക്കുന്നതിനും ആയിട്ടാകുന്നു. ഈ തത്വം മനസ്സിലാകാതെ ആ വക ആയുധങ്ങളെ ഒരാൾ എടുത്തു ഇപ്പോഴത്തെ ആവശ്യങ്ങൾക്കു ഉപയോഗിക്കാൻ നോക്കിയാൽ അയാളുടെ ആ പ്രവൃത്തി എത്രത്തോളം ബുദ്ധിപൂർവ്വമായിരിക്കുമെന്നു നമുക്കു തീർച്ചയാക്കാവുന്നതാണല്ലൊ. മൃതഭാഷകളുടെ സ്ഥിതി ഏകദേശം ഈ പഴയ ആയുധങ്ങളുടെ സ്ഥിതിയെപ്പോലെയാണെന്നാണു എന്റെ താഴ്മയായ അഭിപ്രായം. ഭാഷകളെ പഠിക്കുന്നതും പ്രചരിപ്പിക്കുന്നതും മറ്റും അതുകളെക്കൊണ്ടുള്ള ഉപയോഗത്തെ ഓർത്തിട്ടാണ. നമ്മുടെ ദിവ്യകർമ്മങ്ങൾക്കല്ലാതെ വേറെ യാതൊരാവശ്യത്തിനും ഉപയോഗമില്ലാതെയായിരിക്കുന്ന അന്യനാട്ടിലെ ഒരു മൃതഭാഷയെ ഉദ്ധരിപ്പിച്ചു പ്രചരിപ്പിക്കാൻ ചെയ്യുന്ന ശ്രമം, ഇപ്പോൾ ഒഴിച്ചുകൂടാത്തതായിവന്നിരിക്കുന്ന ഇംഗ്ലീഷു ഭാഷയുടെ സംഗതിയിലായിരുന്നെങ്കിൽ എത്ര ഉപകാരമായിരുന്നു!!.

അധികം വിസ്തരിക്കുന്നില്ല. കപടമായ അഭിമാനം എന്നതു അപരിഷ്കൃതാവസ്ഥയിൽനിന്നു പരിഷ്കാരപദ്ധതിയിലേക്കു പ്രവേശിക്കുന്നതിനുമുമ്പു ജനങ്ങളുടെ മനസ്സിലുണ്ടാകുന്ന ഒരു വികാരമാണ്. ഈ വികാരം ഇംഗ്ലീഷുപഠിക്കാത്ത സുറിയാനിക്കാരിൽ കാണുന്നതിനെപ്പറ്റി ആശ്ചര്യപ്പെടാനില്ല. എന്നാൽ പാശ്ചാത്യവിദ്യാഭ്യാസത്താൽ മനഃപരിഷ്കാരം സിദ്ധിച്ചിട്ടുള്ള സുറിയാനിക്കാരിൽ ഈ വികാരം കാണുമ്പോൾ ആർക്കും ആശ്ചര്യവും ദുഃഖവും ഉണ്ടാകുന്നതാണ. തങ്ങളുടെ ഗുണദോഷങ്ങളെ തിരിച്ചറികയും ദോഷങ്ങളെ ത്യജിക്കുകയും അന്യന്മാരിൽകാണുന്ന ഗുണങ്ങൾ നമുക്കുണ്ടാകാൻ ശ്രമിക്കുകയും ചെയ്യാനുള്ള ഒരുവലിയഭാരം ഇംഗ്ലീഷുപഠിച്ച സുറിയാനിക്കാർക്കു സവിശേഷമായുണ്ടെന്നാണ എന്റെ അഭിപ്രായം. ഇവർ ഈ വലിയ ഭാരത്തെ അറിയാതെ പ്രവൃത്തിക്കുന്നതു മഹാസങ്കടവുമാണ്.

ടി. എം. ജെ. അവർകളുടെ ആദ്യ ലേഖനത്തെപ്പറ്റി ഞാൻ "ആശ്ചര്യപ്പെടുകയും വ്യസനിക്കുകയും" ചെയ്യുന്നതായിട്ടാണ എഴുതിയിരിക്കുന്നതു. എന്നിട്ടും ഞാൻ പരിഭവിച്ചെന്നും മുഷിഞ്ഞെന്നും അദ്ദേഹം അനുമാനിച്ചതു ശരിയായില്ല. ഇതും എന്റെ ലേഖനത്തെ ഒന്നു കൂടി വായിച്ചുനോക്കാതെ എഴുതിയതുകൊണ്ടു വന്ന തെറ്റുകൾ പരസ്യപ്പെടുത്തുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു.

എം. പി. വി.

---

വടക്കെ ഇടവകകളിൽ പാശ്ചാത്യവിദ്യാഭ്യാസം ധാരാളമായി പ്രചരിപ്പിക്കുവാൻ ശ്രമിക്കേണ്ടതു ഈ കാലാവസ്ഥയ്ക്കു ആവശ്യപ്പെട്ട ഒരു സംഗതിയാണെന്നുള്ളതിൽ ആർക്കും തർക്കമില്ല. ജനസാമാന്യത്തെ പൊതുവിൽ ഉത്സാഹിപ്പിക്കയും ഇളക്കുകയും ചെയ്യാൽ ഈ ഉദ്ദേശസാദ്ധ്യത്തിനു കുറെ എളുപ്പമുണ്ടെന്നുള്ളവിചാരത്തിന്മേൽ ആണ ഈ വക ലേഖനങ്ങൾ പത്രികയിൽ പ്രസിദ്ധപ്പെടുത്താമെന്നു വച്ചതു. ആ സ്ഥിതിക്കു അവ സൌന്ദര്യപ്പിണക്കത്തിനു കാരണമായിത്തീരുന്നെങ്കിൽ അതു വ്യസനിക്കത്തക്കതാണ. സുറിയാനിഅച്ചടി നിർത്തൽ ചെയ്യേച്ചു മല്പാനച്ചൻ സ്കൂളുകൾക്കായി ശ്രമിക്കണമെന്നു മിസ്റ്റർ എം. പി. വി. പറഞ്ഞതു അദ്ദേഹത്തിന്റെ മുഴുവൻ പരിശ്രമശക്തിയെ വിദ്യാഭ്യാസത്തിലേക്കു ആകർഷിക്കാമെല്ലൊ എന്നു കരുതിയിട്ടെന്നല്ലാതെ സുറിയാനി അച്ചടിയോടു എം. പി. വിക്കു ദ്വേഷം ഉണ്ടായിട്ടല്ലെന്നാണെ ഞങ്ങളുടെ ബോദ്ധ്യം. സുറിയാനി അച്ചടിയെ ഉയർത്തണമെന്നുവാദിച്ച മിസ്റ്റർ ടി. എം. ജെ.-യും ഇംഗ്ലീഷുപഠിപ്പിന്റെ ആവശ്യകതയിൽ വിപരീതപക്ഷക്കാരനല്ല. അതിനാൽ കേവലം വാക്കിനെപിടിച്ചുവാദിക്കാതെ രണ്ടുകൂട്ടക്കാരും ആവശ്യമെന്നു സമ്മതിക്കുന്ന വിദ്യാപ്രചാര ഉദ്ദേശസാദ്ധ്യത്തിനു അനുകൂലങ്ങളായ ലേഖനങ്ങൾ അയച്ചുതരുന്നതായാൽ ഞങ്ങൾക്കു വളരെ സന്തോഷമായിരിക്കും.

ഇ. പ. പ.

ബാ: വടക്കൻപറവൂർ ചെറിയപള്ളി യോഗമുമ്പാകെ
വിനയപൂൎവ്വം ബോധിപ്പിക്കുന്നതു.

ചിലമാസങ്ങൾക്കുമുമ്പെ ഈ യോഗത്തിന്റെ പൎയ്യാലൊചനക്കായി ഞാൻ ഒരു എഴുത്തയച്ചിരുന്നതിൽ വടക്കുള്ള സുറിയാനിക്കാരുടെ പൊതുയോഗത്തിന്നായി ഒരു ഇംഗ്ലീഷ് സ്ക്കൂൾ ആലുവായിൽ സ്ഥാപിക്കുന്ന കാൎയ്യത്തെ പറ്റി ആലോചന പറഞ്ഞിരുന്നതു ഇപ്പൊൾ നിങ്ങളുടെ ഓൎമ്മയിൽ ഉണ്ടെന്നു വിശ്വസിക്കുന്നു. ആസംഗതിയെ പറ്റി യോഗക്കാരിൽ മിക്കവരും അനുകൂലാഭിപ്രായക്കാരാണെന്നു ഞാൻ സ്വകാൎയ്യമായി അറിയുന്നുണ്ടെങ്കിലും യോഗമായി അതിനെസംബന്ധിച്ച യാതൊന്നും ആലൊചിക്കയൊ തീരുമാനിക്കയൊ ചെയ്തതായി ഞാൻ അറിയുന്നില്ല. ഇപ്പോഴത്തെ എന്റെ ഉദ്യമം ആ സംഗതി ഒരിക്കൽകൂടി നിങ്ങളുടെയും വടക്കും തെക്കുമുള്ള മറ്റു മാന്യജനങ്ങളുടേയും പൎയ്യാലോചനക്കു വിഷയമാക്കിത്തീൎക്കുന്നതിനും അനുകൂലമായ തീരുമാനം ഉണ്ടാകുന്ന പക്ഷം കാൎയ്യസാദ്ധ്യത്തിന്നായി ചിലനിവൃത്തിമാൎഗ്ഗങ്ങളെ ചൂണ്ടികാണിക്കുന്നതിനും ആകുന്നു. അതുമല്ലാതെ നിസ്സാരങ്ങളും ഉപകാരപ്രദങ്ങളുമായ മറ്റു ചിലസംഗതികൾകൂടി യോഗത്തിൽ അറിയിക്കേണമെന്നു ആഗ്രഹമുണ്ട്.

ഒന്നാമതായി ആലോചിക്കെണ്ടതു വടക്ക സുറിയാനിക്കാരുടെ വകയായി ഒരു പ്രധാന വിദ്യാശാല ഉണ്ടാകുന്നതിന്റെ ആവശ്യത്തെയും ഉപയോഗത്തെയുംപറ്റിയാണ. മലയാളത്തുള്ള സുറിയാനിസഭയിൽ തെക്കെന്നും വടക്കെന്നും ഉള്ള ഒരു വ്യത്യാസം പ്രകൃത്യാ പൂൎവ്വകാലം മുതൽ ഉള്ളതാണ. സംസാരം, ആചാരം, നടപടി മുതലായി ഒരുവനെ മറ്റൊരുവനിൽനിന്നും വ്യത്യാസപ്പെടുത്തുന്ന സകല സംഗതികളിലും തെക്കരും വടക്കരും തമ്മിൽ വ്യത്യാസമുണ്ടു. ഇടക്കാലങ്ങളിലായിട്ടു പലസംഗതികൾമൂലം ഈ ഭിന്നത വൎദ്ധിക്കയല്ലാതെ കുറഞ്ഞുവരികയല്ല ചെയ്യുന്നതെന്നു ബുദ്ധിപൂൎവ്വം ആലോചിക്കുന്ന ഏവനും അറിയാവുന്നതാണ. ഈ പിരിച്ചിൽ എത്രത്തോളം വൎദ്ധിക്കുന്നുവൊ അത്രത്തോളം രണ്ടുകൂട്ടരും പഴക്കുപറകയും ആക്ഷേപിക്കയും ചെയ്യുന്നതു പതിവാണ. അങ്ങിനെയിരിക്കെ, സഭയുടെ പൊതുവുപയോഗത്തിനെന്നുള്ള പേർ പറഞ്ഞു എന്തെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ പ്രത്യക്ഷത്തിൽ സഭഒട്ടുക്കു ഉപയോഗപ്പെടുന്നതായി കാണുമെങ്കിലും ആന്തരത്തിൽ തെക്കുള്ളവരുടെ പ്രത്യേകഗുണത്തെമാത്രമെ സാധിക്കുന്നൊള്ളു. അതിന്റെ കാരണം തെക്കുമാത്രം ഉപയോഗപ്പെടണമെന്നുള്ള സ്വാൎത്ഥബുദ്ധിയൊ വടക്കൎക്കു അശേഷം ഉപകാരപ്രദമായിതീരരുതെന്നുള്ള അസൂയയൊ അല്ല. ഇരുപക്ഷക്കാൎക്കും ഉപയോഗപ്പെടത്തക്കതാക്കുന്നതിനു ആളും ഏനവും ഇല്ലായ്കതന്നെ. ഇപ്രകാരം ഭിന്നിച്ചിരിക്കെ വടക്കൎക്കു ആവശ്യമുള്ള സംഗതികൾ വടക്കർതന്നെ നിവൃത്തിക്കെണ്ടതായിരിക്കുന്നു. തെക്കർ വടക്കരുടെ കാൎയ്യങ്ങൾകൂടി അന്വേഷിക്കണമെന്നു ആവശ്യപ്പെടുന്നതു വടക്കൎക്കുതന്നെ ജളതാവഹവും മറ്റുള്ളവൎക്കു ഹാസ്യകാരണവുമായിരിക്കും.

വടക്കുള്ള സുറിയാനിക്കാർ പൊതുവിലും അവരുടെ പട്ടക്കാർ പ്രത്യേകിച്ചും വിദ്യാവിഹീനന്മാരും അപരിഷ്കൃതന്മാരുമാണെന്നു തെക്കർ ധാരാളമായി ആക്ഷേപിച്ചുവരുന്നുണ്ടു. കാൎയ്യത്തിന്റെ വാസ്തവം ഏതുസ്ഥിതിയിൽ ഇരുന്നാലും വടക്കരുടെ ഇടയിൽ ഇംഗ്ലീഷുവിദ്യാഭ്യാസം വളരെ കുറവാണെന്നു സംവാദിക്കാതെ നിവൃത്തിയില്ല. ഇംഗ്ലീഷു വിദ്യാഭ്യാസം അഥവാ പാശ്ചാത്യവിദ്യാഭ്യാസമാണു സകല പരിഷ്കാരങ്ങളുടെയും മൂലമായി ഗണിച്ചുവരുന്നതു. ഈ ന്യൂനതയെപരിഹരിക്കേണ്ടതു വടക്കരിൽ വിദ്യാധനം, ബുദ്ധി, സാമൎത്ഥ്യം മുതലായതുകളുള്ള ഏവരുടേയും കൎത്തവ്യകൎമ്മങ്ങളിൽ പ്രധാനമായിട്ടുള്ളതാണു.

വടക്കർ വിദ്യാവിഹീനന്മാരാണെന്നു തെക്കർ ആക്ഷേപിക്കുമ്പോൾ വടക്കരുടെ പ്രത്യുത്തരം എന്താണെന്നുവച്ചാൽ തെക്കുള്ള സുറിയാനിക്കാർ ഛിദ്രിച്ചു അനേക ക്രിസ്തീയ ശാഖകളായിതീൎന്നിരിക്കുന്നു. വടക്കർ ഇന്നും ഒരേനിലയായി സുറിയാനിസഭയിൽതന്നെ നില്ക്കുന്നു എന്നാണു. ഇതു ഒരുവക തട്ടുത്തരം മാത്രമാണെങ്കിലും സഭാസംബന്ധമായി ആലോചിക്കുമ്പോൾ വളരെ വിലയുള്ളതു തന്നെ. സംശയമില്ല- ഇങ്ങിനെ സംഭവിക്കുന്നതിനുള്ള കാരണങ്ങൾ അന്വേഷിച്ചാൽ ഈ നില വാസ്തവത്തിൽ ഉറപ്പുള്ളതല്ലെന്നുമറിയാം. തെക്കർ പല ക്രിസ്തീയ സഭകളിലായി പിരിയുന്നതിനുള്ള ഏക കാരണം ഇംഗ്ലീഷുമിഷ്യനറിമാർ ചെന്നു കോട്ടയത്തും സമീപെയുള്ള സ്ഥലങ്ങളിലും ക്രിസ്തീയവേലയും വിദ്യാഭ്യാസവേലയും ചെയ്തതാണു. അതോടുകൂടെ മററുപല ക്രിസ്തുമതപ്രസംഗികളും ചെന്നിട്ടുണ്ടു- നേരെമറിച്ചു കോട്ടയത്തിനുവടക്കുള്ള സ്ഥലങ്ങളിൽ യാതൊരിടത്തും മിഷ്യൻകാർ അത്ര ഉത്സാഹിച്ചു വേല ചെയ്തിട്ടില്ല. അവിടെ അവരുടെ സഭയുമില്ല. വടക്കുള്ളസുറിയാനിക്കാരെ മൂഢതകൊണ്ടു ബന്ധിച്ചു "ഇരുട്ടുകൊണ്ടടച്ച ഓട്ട" പോലെ ഇട്ടിരിക്കയാണു. അന്ധകാരത്തിന്റെ കാലങ്ങൾ കഴിഞ്ഞു പ്രകാശത്തിന്റെ കാലങ്ങൾ വന്നിരിക്കുന്നു. ഇനിയും അന്ധകാരത്തിൽതന്നെവച്ചുകൊണ്ടിരുന്നാൽ അല്പം വെളിച്ചം എവിടെകാണുന്നുവൊ അവിടെക്കു ഓടിയെത്തും. മുടക്കു, യോഗക്കാരുടെ ഉപദ്രവം ഇതുകൾകൊണ്ടു ബന്ധിക്കാമെന്നുള്ളതു അസാദ്ധ്യമാണു. ഇപ്പോൾ അല്പമെങ്കിലും സാധിക്കുന്നുണ്ടെന്നു വിചാരിക്കുന്നെങ്കിൽ അബദ്ധമാണു. കുറെ കഴിഞ്ഞാൽ അശേഷം ഇല്ലാതാകും എന്നുള്ളതു സംശയമില്ലാത്തകാൎയ്യമാണു. വാസ്തവം ഇപ്രകാരമാണെന്നു പറവൂർ ഇടവകയിൽ നടന്നസംഗതികൾകൊണ്ടു തന്നെ അനുഭവസിദ്ധമായിരിക്കുന്നു. തെക്കരുടെ ചരിത്രം ശരിയായി അറിയുന്നവൎക്കു ഇനി വരാൻപോകുന്നതു എന്തായിരിക്കുമെന്നു നല്ലപോലെ ആലോചിച്ചാൽ അറിയാം. ലക്ഷണങ്ങൾ ഇപ്പോൾതന്നെ കണ്ടുവരുന്നുണ്ടു.

വടക്കുള്ള സുറിയാനിസഭയിലും സുറിയാനിക്കാരിലും മേൽവിവരിച്ച ന്യൂനതകൾ ഉണ്ടാകുന്നതിനും അവർ പരിഹാസയോഗ്യന്മാരായിതീരുന്നതിനും അവരിൽ ഛിദ്രം ഉത്ഭവിക്കുന്നതിനുള്ള ആരം

ഭത്തിനും ഏകകാരണം വിദ്യാഭ്യാസമില്ലായ്മയാണ. പൂൎവ്വകാലങ്ങളി
ൽ മൂഢതയിൽ മുഴുകികിടന്നിട്ട ഇപ്പോൾ പരിഷ്ക്കാരത്തിൽ ഉയൎന്നി
രിക്കുന്ന സഭകളുടെയും രാജ്യങ്ങളുടെയും വാസ്തവ ചരിത്രം പരിശോ
ധിച്ചാൽ അവൎക്കുണ്ടായിട്ടുള്ള സകല അഭ്യുദയങ്ങൾക്കും മൂലസ്ഥാനമാ
യിതീൎന്നതു വിദ്യാഭ്യാസത്തിന്റെ പ്രചാരമാണെന്നു കാണാവുന്നതാ
ണ. പ്രത്യുത കാലാനുസൃതങ്ങളായ പരിഷ്ക്കാരങ്ങളെ ഏറ്റത്തിട്ടുള്ള
സമുദായങ്ങൾ കാലക്രമത്താൽ നാമാവശേഷങ്ങളായി തീൎന്നിട്ടുള്ളതാ
യും കാണുന്നുണ്ട്. സുറിയാനിസഭയുടെയും പരിണാമം അതുപോലെ
ആയിതീൎന്ന മറ്റുള്ളസഭകളിൽ ലയിച്ചുപോകാതെ സൂക്ഷിക്കേണ്ടതു
സുറിയാനിക്കാരിൽ ഓരോരുത്തരുടെയും ചുമതലയാണ.

എനി ആലൊചിക്കെണ്ടതു സുറിയാനിക്കാൎക്ക സ്വന്തമായി ഒരു
വിദ്യാശാല വേണമെന്നുള്ളതിന്റെ ഉദ്ദേശം എന്താണെന്നാണ തെ
ക്കരുടെസ്ഥിതിതന്നെ ആലൊചിക്ക. ആദ്യകാലങ്ങളിൽ സുറിയാനിസ
ഭയെവിട്ട ഇംഗ്ലീഷുസഭയിൽ ചേൎന്നവർ വളരെപേരുണ്ട്. ഇപ്പൊ
ൾ സുറിയാനിസഭ വിടുന്നവർ ഇല്ലെന്നുതന്നെയല്ല, ഇംഗ്ലീഷുസഭ
യിൽ നിൽക്കുന്നവരിൽതന്നെയും സുറിയാനിസഭയിലെക്ക മടങ്ങണ
മെന്നു ആഗ്രഹമില്ലെങ്കിലും ഈ സഭയെക്കുറിച്ചു ആദരവും ബഹുമാ
നവും ഉള്ളവർ വളരെപേരുണ്ട. ഈ അവസ്ഥാന്തരങ്ങൾക്ക കാരണം
എന്തായിരിക്കാം, ഇതുതന്നെ. ആദ്യകാലങ്ങളിൽ പാശ്ചാത്യവിദ്യാഭ്യാ
സത്തിന്റെ ഗന്ധംപോലുമുള്ളവർ സുറിയാനിക്കാരിൽ പൂജ്യമായി
രുന്നകാലത്താണ കോട്ടയത്തു സുറിയാനികുഞ്ഞുങ്ങളുടെ ആവശ്യാൎത്ഥം
ഒരു ഇംഗ്ലീഷ സ്ക്കൂൾ മിഷ്യനറിമാർ ഏൎപ്പെടുത്തിയതു. അവിടെ
സുറിയാനി സഭയെക്കുറിച്ചൊ അതിലെ വിശ്വാസാചാരങ്ങളെക്കുറി
ച്ചൊ യാതൊരറിവും വിദ്യാൎത്ഥികൾക്ക നൽകിയില്ലെന്നുതന്നെയല്ല
പ്രൊട്ടസ്റ്റാന്റുകാരുടെ വിശ്വാസാചാരരീതികളെ അഭ്യസിപ്പിച്ചുംവ
ന്നു. ഇപ്രകാരം സുറിയാനിസഭയെക്കുറിച്ചുള്ള മൂഢത്വംനിമിത്തമാണ
അനെകംപേർ സഭാത്യാഗംചെയ്യുന്നതിനും തന്നിമിത്തം ഇരുകക്ഷി
കളായിപിരിയുന്നതിനും ഇടയായതു. പിന്നെയും സൎക്കാർ വിദ്യാലയ
ങ്ങളുടെ സ്ഥിതി ആലൊചിച്ചാൽ അതുകളിൽ ലൌകികവിഷയങ്ങ
ളല്ലാതെ ദൈവീകവിഷയങ്ങൾ യാതൊന്നും അഭ്യസിപ്പിക്കുന്നില്ല. സ
ൎക്കാർ വിദ്യാലയങ്ങളിൽ അഭ്യസിക്കുന്നവർ സാധാരണയായി നിരീ
ശ്വരന്മാരും അവിശ്വാസികളും ആയിത്തീരുന്നവെന്നുള്ളതു പ്രസി
ദ്ധമാണ. മിഷ്യൻസ്ക്കൂളിലായാലും സൎക്കാർ സ്ക്കൂളിലായാലും സുറി
യാനിസഭയെക്കുറിച്ചു യാതൊരറിവും വിദ്യാൎത്ഥികൾക്ക ഉണ്ടാകുന്നത
ല്ല. ഈ കാരണങ്ങളാൽ സുറിയാനിസഭ ഒരു പ്രത്യേകസഭയായി ജീ
വിക്കുന്നതിന വളരെപ്രതിബന്ധങ്ങൾ നേരിടുന്നു. അതുകൊണ്ട സു
റിയാനിക്കാരുടെ പ്രത്യേക ഉപയോഗത്തിന ഉതകുന്ന ഒരുവിദ്യാശാ
ല ഏറ്റവും ആവശ്യമാണ. മാർ ദീവന്നാസ്യോസ് സിമ്മനാരി സ്ഥാ
പിക്കപ്പെട്ടതിൽപിന്നെ സുറിയാനിസഭയ്ക്കു വളരെ ശ്രെയസ്സും സ്ഥി
രതയും ഉണ്ടായിട്ടുണ്ടെന്നുമാത്രമല്ല ജനങ്ങൾക്കു പൊതുവില്, സുറിയാ

നികാൎക്കു പ്രത്യേകിച്ചും സഭയോടു വളരെ സ്നേഹവും ബഹുമാനവും ഉണ്ടായിട്ടുണ്ട്.

സുറിയാനികാൎക്കു സ്വന്തമായി ഒരു സ്ക്കൂൾ ആവശ്യമെന്നു വിചാരിക്കുന്നപക്ഷം ഏതെല്ലാം കാൎയ്യസാദ്ധ്യങ്ങൾക്കായി അതു ആവശ്യപ്പെടുന്നുവൊ അതുകളെല്ലാം കോട്ടയത്തുള്ള മാർ ദീവന്നാസ്യോസ് സിമ്മനാരികൊണ്ടു സാധിക്കാമെന്നു സമാധാനം പറയുമായിരിക്കും. എന്നാൽ അതുസംബന്ധമായി മേൽ ചിലകാരണങ്ങൾ ഞാൻ കാണിച്ചുവതന്നെ മതിയാകുന്നവയാണ. തെക്കരും വടക്കരും എന്നുള്ള ഭിന്നിപ്പും; തന്നിമിത്തമായിട്ടുണ്ടായിരിക്കുന്ന മത്സരബുദ്ധിയും വിരസതയും കൂടാതെ മറ്റു ചിലതു കൂടിയുണ്ടു. വടക്കോട്ടു അധികം മാറുന്തോറും കോട്ടയം അതിനു തെക്കു തുല്യദൂരത്തിൽ ഉള്ള സ്ഥലങ്ങളെക്കാൾ അധികം ദൂരത്തിലായിട്ടാണ വിചാരിക്കപ്പെടുന്നത്. കാരണം വടക്കു കായലുകൾ അധികമില്ലായ്കു, വള്ളംവഴി യാത്രചെയ്യുന്നതിനു ആവശ്യമധികമില്ലായ്കു, ഇതുകളാകുന്നു. മുമ്പൊരിക്കൽ കുന്നംകുളങ്ങരക്കാരിൽ ഒരാളോടു തെക്കോട്ടു സഞ്ചരിക്കുന്നകാൎയ്യത്തെപ്പറ്റി സംസാരിച്ചപ്പോൾ "എത്രവലിയ വള്ളമായാലും വെള്ളത്തിൽക്കൂടെയല്ലെ പോകുന്നതു" എന്നു പറഞ്ഞതായി കേട്ടിട്ടുണ്ടു. അത്തരക്കാരാണ വടക്കർ. കായൽവഴി യാതൊരാളും യാത്രചെയ്തു പരിചയമില്ലായ്കയാൽ അതു വളരെ പ്രയാസമുള്ളതും അപകടമുള്ളതുമായി വിചാരിച്ചുവരുന്നു. അങ്ങിനെയിരിക്കെ വടക്കുള്ള കുഞ്ഞുങ്ങളെ വള്ളത്തിൽ കയററി കോട്ടയത്തിനു അയച്ചാൽ ചെന്നെത്തിയെന്നു എഴുത്തുവരുന്നതുവരെ മാതാപിതാക്കന്മാർ ഉറക്കമില്ലാത്തവരായി കാണുന്നതു ആശ്ചൎയ്യപ്പെടത്തക്കതാണൊ, വഴിയുടെ അപകടസ്ഥിതി കൂടാതെ ചെറിയകുഞ്ഞുങ്ങളെ തങ്ങളുടെ അടുക്കൽനിന്നും പിരിച്ച് ഇത്രവളരെദൂരത്തിൽ അയക്കുന്നതിനു പുത്രവാത്സല്യമുള്ള ഏതുമാതാപിതാക്കന്മാൎക്കാണ സന്തോഷം കാണുന്നതു. കൂടക്കൂടെ അന്വേഷിക്കുന്നതിനൊ ഒന്നു തമ്മിൽ കാണുന്നതിനൊ എത്രവളരെ പ്രയാസമായിരിക്കും. മാതാക്കൾക്കു പ്രത്യേകിച്ചും തങ്ങളെ വിട്ടുപിരിഞ്ഞിരിക്കുന്ന കുഞ്ഞുങ്ങൾക്കു മററുള്ളവക്കില്ലെങ്കിലും താൻ ഉണ്ടാക്കുന്ന പലഹാരങ്ങളിൽ ഒരോഹരി കൊടുത്തയക്കേണമെന്നുള്ള അത്യാശയുണ്ടാകുന്നതാണ. കോട്ടയത്തു തന്റെ വാത്സല്യപുത്രനെ അയച്ചാൽ ഇതുഎളുപ്പത്തിൽ സാധിക്കുമൊ. സമീപെ ആയിരുന്നാൽ ഇതെല്ലാം സാധിക്കയില്ലയൊ. ഈ ഏക കാരണത്താൽ കുഞ്ഞുങ്ങളെ വിദ്യഅഭ്യസിപ്പിക്കാത്ത മാതാപിതാക്കൾ എത്രവളരെ, പുത്രവാത്സല്യമുള്ള മാതാപിതാക്കന്മാരെ നിങ്ങൾ എന്തുകൊണ്ടു മൌനം അവലംബിക്കുന്നു. നിങ്ങൾക്കു പുത്രവാത്സല്യമില്ലയൊ. നിങ്ങളുടെ പുത്രന്മാരെ വിദ്യ അഭ്യസിപ്പിക്കേണ്ടുന്നതല നിങ്ങൾ മറന്നുകളയുന്നതു നിങ്ങൾക്കു ശാപകാരണമായിവരുന്നതാണ്.

ഈ സന്ദൎഭത്തിൽ ചില ഇടവകകളിൽ രണ്ടും മൂന്നും ക്ലാസ്സുകൾ മാത്രമുള്ള സ്ക്കൂളുകൾ ഉള്ളതു മതിയെന്നുപറയുമായിരിക്കും. അതു ശാശ്വതമായിട്ടൊ ഉപകാരപ്രദമായിട്ടൊ തീരുന്നില്ല. രണ്ടാമൂ

ണ്ണൊവൎഷം വൃഥാ. ചിലവഴിക്കയല്ലാതെ ഉപകാരമില്ല. വലിയ സ്ക്രൂൾ ആക്കെണമെന്നു വിചാരിക്കുന്നപക്ഷം ഓരൊ ഇടവകകളാൽ സാധിക്കുന്നതുമല്ല. എല്ലാ ഇടവകകളും കൂടി യോജിച്ചു ഒരു സ്ഥലത്തു ആരംഭിച്ചാൽ നിവൃത്തിക്കുന്നതുമാണു.

രണ്ടാമതു, വടക്കു ഒരു പൊതുസ്ക്കൂൾ സ്ഥാപിക്കെണ്ടിയിരുന്നാൽ അതു കഴിയുന്നിടത്തോളവും മദ്ധ്യസ്ഥാനവും സകലവിധത്തിൽ പ്രധാനവുമായ ഒരു സ്ഥലത്താണല്ലൊവെണ്ടതു. ഇപ്പൊൾ വടക്കുള്ള പ്രധാന ഇടവകകളിൽവച്ചു അധികപ്രാധാന്യതയുള്ളതു പറവൂരിനാണെന്നു പലസംഗതികളാൽ തെളിയുന്നതാണു. അവിടെ സ്ഥാപിക്കയൊ. അല്ല കാരണം ഇപ്പൊൾ ഈ സ്ഥലത്തു സൎക്കാർവകയായി തന്നെ സാമാന്യം ഉന്നതസ്ഥിതിയിൽ ഒരു സ്ക്രൂൾ നടന്നുവരുന്നുണ്ടു. അതിരിക്കെ അന്യമായിട്ടു ഒന്നുംകൊണ്ടു ആവശ്യമില്ല. എന്നുതന്നെയുമല്ല അനെകവിധ ശ്രെയസ്സുകളുടെ മുൻഗാമിയായ തീവണ്ടിക്കു അടുത്തല്ലാതെയും സുഖവാസസ്ഥലമല്ലാതെയുമിരിക്കുന്നു. പറവൂർ എന്നല്ല സമീപെയുള്ള മറ്റു സ്ഥലങ്ങളെക്കാൾ സൎവ്വതാ യോഗ്യതകൾ അധികമുള്ള മറ്റൊരു സ്ഥലം ആലുവായാണെന്നാണു ഞാൻ വിചാരിക്കുന്നതു. ഈ സ്ഥലം മൂന്നുനാലുവൎഷത്തിനകം ആശ്ചൎയ്യപ്പെടത്തക്കവിധത്തിൽ പ്രാധാന്യതയെ പ്രാപിക്കുന്നതിനുള്ള സകല ലക്ഷണങ്ങളും പൂൎത്തിയായി ഇപ്പൊൾ കാണപ്പെടുന്നുണ്ടെന്നു ദിഷ്ടാലൊചനയുള്ള ഏവനും അറിയാവുന്നതാണ. പണ്ടെതന്നെ പ്രസിദ്ധിയുള്ള ആലുവാ ആർ, താമസിക്കുന്നതിനു വളരെ സുഖമുള്ള സ്ഥലം, കാലവ്യത്യാസം കൂടാതെ വള്ളംവഴിയായും, വണ്ടിവഴിയായും ചെന്നു ചേരുന്നതിനുള്ള അതിസൌകൎയ്യം ഇതിനെല്ലാററിനും പുറമെ സകലത്തെയും കീഴ്മേൽ മറിക്കുന്നതായ തീവണ്ടി, ഇവകളെല്ലാം കൂടിയോജിച്ചു ആലുവായെ സമീപസ്ഥലങ്ങളെക്കാൾ വളരെ ഉയൎന്നസ്ഥിതിയിലാക്കുമെന്നുള്ളതിനു സംശയമില്ല. അന്യസ്ഥലങ്ങൾക്കു മേൽപറഞ്ഞ ഗുണങ്ങൾ എല്ലാം പൂൎത്തിയായിട്ടില്ല.

ചിലവൎഷങ്ങൾക്കുമുമ്പെ മലങ്കര മല്പാൻ കോനാട്ടു മാത്തൻകത്തനാർ അവൎകളുടെ അത്യുത്സാഹത്താൽ നടത്തിവന്നിരുന്ന ത്രിസസ്ലൂബഹൊ സമൂഹത്തിന്റെ കോതമംഗലത്തെ യോഗത്തിൽവച്ചു വടക്കരിൽ മാന്യന്മാരും യോഗ്യന്മാരുമായി അനേകം പട്ടക്കാരുടെയും ജനങ്ങളുടെയും മുമ്പാകെ പ്രാൎത്ഥനയോടുകൂടി ദേവാലയത്തിൽ ദൈവസന്നിധിയിൽ എന്നപോലെ എടുത്ത ചിട്ടി ആലുവായ്ക്കാണു കിട്ടിയതെന്നു നിങ്ങൾ അറിയുന്നു. അക്കാലത്തു ആലുവായുടെ നിസ്സാരസ്ഥിതിയോൎത്തു അവിടെ സിമ്മനാരി സ്ഥാപിക്കുന്നതു ഭോഷത്വമായിരിക്കുമെന്നു അനേകം പേർ അഭിപ്രായപ്പെട്ടു. ആലുവായുടെ ഭാവിശ്രെയസ്സിനെ മുൻകൂട്ടി അറിഞ്ഞിരുന്ന ദൈവത്തിന്റെ അനുഗ്രഹത്താൽ അല്ലയൊ അന്നപ്രകാരം സംഭവിക്കുന്നതിനും ആലുവാ തെരിഞ്ഞെടുക്കപ്പെടുന്നതിനും സംഗതിയായതെന്നു വിചാരിക്കാവുന്നതാണു. ഇപ്പൊൾ ആലുവായെ പററി മറെറാരു ആക്ഷേപം പറഞ്ഞുവരുന്ന

ണ്ടു. ആലുവായിൽ ജനങ്ങൾ പ്രത്യേകം സുറിയാനിക്കാർ ധാരാളമെ
ന്നല്ല അശേഷവുമില്ലെന്നും അതിനാൽ സ്ഥലത്തു കുടികളില്ലാതെ വ
രാവുന്നതുകൊണ്ടു സ്ക്കൂൾ നടക്കുകയില്ലെന്നുമത്രെ. ഒരുസ്ഥലത്തുകൂടി
തീവണ്ടി പോകുന്നു എന്നുള്ള ഏകകാരണത്താൽ ആസ്ഥലം ജനബാ
ഹുല്യമുള്ള ഒരുപട്ടണമായിതീരുമെന്നു ഞാൻവാദിക്കുന്നില്ല. കച്ചവട
സൌകര്യവും സമൃദ്ധിയും ഉണ്ടെങ്കിൽമാത്രമെ ഒരു സ്ഥലം പ്രബല
പ്പെട്ടു. ഇപ്പോൾ വണ്ടിവരുന്നവഴിയിൽ ഏതുസ്റ്റേഷ്യനാണ ആലു
വായെപ്പോലെ കച്ചവടസൌകര്യമുള്ളതു. തൃശ്ശൂർതന്നെഎടുക്കാം. അ
തിന്റവടക്കുള്ളസ്ഥലങ്ങളിൽനിന്നുകാളവണ്ടിവരാവുന്നസ്ഥലങ്ങളിലെ
ചരക്കുകൾമാത്രമെ അവിടെ വരു. വൃശ്ചികം മുതൽ മീനംവരെയാണ
ചരക്കുകൾ ധാരാളം ഉണ്ടാകുന്നതും കയററിപ്പോകുന്നതും. ഈ കാല
ങ്ങളിൽ വള്ളം തൃശ്ശൂർ സമീപെയെങ്ങും ചെല്ലുന്നില്ല. വള്ളംവഴിയാ
ണ ചരക്കുകൾ അധികമായി വരുന്നതും ലാഭമുള്ളതും. അടുത്തസ്റ്റേ
ഷ്യൻ അങ്കമാലിയാണ അവിടെ വേനൽകാലങ്ങളിൽ അടുത്തു വള്ളം
ചെല്ലുകയില്ല. ആലുവായിൽ ഏതുസമയത്തും വള്ളവും വണ്ടിയുംചെ
ല്ലും. അതുകൊണ്ടു പ്രധാനകച്ചവടസ്ഥലം ആലുവാ ആയിത്തീരാനെ
തരമൊള്ളു. കച്ചവടം പ്രധാനമാകയാൽ പിന്നെ ജനങ്ങളുടെ കാര്യം
ആലോചിക്കെണ്ടതില്ല.

മൂന്നാമതു. നിവൃത്തിമാർഗ്ഗത്തെപററിയാണ ആലൊചിപ്പാനു
ള്ളതു. അതില്ലാതെ മുൻപറഞ്ഞതുകൊണ്ടു യാതൊരുഫലവുമില്ല. വട
ക്കുള്ള പ്രധാനപള്ളിക്കാർ എല്ലാവരും ഈകാര്യത്തിൽ ഐക്യതയിൽ
പ്രവൃത്തിക്കേണ്ടതാണ. എങ്കിലും ആലുവായൊടു അധികം സമീപിച്ചി
രിക്കുന്നപള്ളികൾ പറവൂർ, അങ്കമാലി, അകപ്പറമ്പ്, പള്ളിക്കര, കു
ന്നക്കുരുടി, കുറുപ്പുമ്പടി, ശ്രായി ഇവകളാണ. ഇവയിൽ ആലുവായെ
സംബന്ധിച്ചു ഒരുപ്രത്യേകചുമതലയുള്ളവർ പറവൂർ അങ്കമാലി അ
കപ്പറമ്പ ഈ പള്ളിക്കാരാണ. ഇവരാണ ഈ ജോലി നിർവഹിച്ചു ഒ
നൈപെഷിക്കണ്ടതു. അവർ തന്നത്താൻ ചിലവുകൾ വഹിക്കയെന്നുള്ളതു
അവിഹിതവും അസാദ്ധ്യവുമാണ. മുൻനിന്നുപ്രവൃത്തിക്കതായാൽ മ
ററുള്ള പള്ളിക്കാരുടെ സഹായം ധാരാളം ഉണ്ടാകുന്നതാണ. പറവൂർ
പള്ളിക്കാർക്ക വേറൊരുവിധത്തിൽ ബാദ്ധ്യതയുണ്ടു. ധനപുഷ്ടി പരി
ഷ്ക്കാരം മുതലായ പലസംഗതികളാലും വടക്കുള്ള മററു പള്ളികളെക്കാ
ൾ ഉയർന്നുനിൽക്കുന്നതു പറവൂർപള്ളിയാണ. ആ ഇടവകക്കാരിൽനി
ന്നാണ പൊതുഗുണാർത്ഥമായിട്ടുള്ള ആലോചനകൾ പുറപ്പെടേണ്ട
തു. അവരാണ മററുള്ള ഇടവകക്കാർക്ക ഒരു മാതൃകയായി പ്രവൃത്തി
ക്കേണ്ടതു. ഇപ്പോൾ ഈ പള്ളിക്കാർ ചെയ്യേണ്ടതു യോഗമായി ഇ
കാര്യത്തെസംബന്ധിച്ച് ഇടവകമെത്രാപ്പൊലീത്തായുടെപക്കം സ
ഹായം അപേക്ഷിച്ചു മററുള്ള മെത്രാപ്പൊലീത്തന്മാരുടെ പക്കം ഓ
രോ ഹർജ്ജികൾ അയക്കയാണ. ഇതിനും പുറമെ മറെറാന്നുകൂടി ചെ
യ്യേണ്ടതുണ്ടു. മെത്രാപ്പൊലീത്തന്മാർ എല്ലാവരും റമ്പാച്ചന്മാർ മുക്കാ
ൽഭാഗവും വടക്കരാണെങ്കിലും വടക്കരുടെ ഗുണത്തിനായി ആതുരാത

ന്നെ യത്നിക്കുന്നതായി കാണുന്നില്ലെന്നു മാത്രമല്ല എല്ലാവരും തെക്കരുടെ ശ്രേയസ്സിനെമാത്രം, അഗ്രഹിക്കുന്നതായികാണുന്നു. ഈയിടയിൽ ഉണ്ടായ ഒരുസംഗതി പറയാം. വ. ദി. ശ്രീ. കൊച്ചുപൌലൊസു റെമ്പാച്ചൻ പട്ടമേററ ചുരുങ്ങിയകാലത്തിനിടയിൽ ആലുവായിൽ പള്ളിപണികായി വളരെ പ്രയത്നിച്ചിട്ടുണ്ടെന്നു നിങ്ങൾക്കറിയാം. വടക്കുതന്നെയിരുന്ന വടകരുടെ ഗുണത്തിനായി പ്രയത്നിക്കേണമെന്നു വളരെ അഗ്രഹവും തെക്കൊട്ടുപോകുന്നതിൽ വളരെവൈമനസ്യവുമുണ്ടു. കൊച്ചുമെത്രാച്ചന്റെ കല്പനയ്ക്കു തടസ്സമായിയാതൊന്നും പറവാനില്ലാഞ്ഞതുകൊണ്ടുമാത്രം പോയതാണു. അദ്ദേഹത്തിനു ഓരൊ കാര്യങ്ങൾ നടത്തുന്നതിനു വളരെ ത്രാണിയും ഉത്സാഹവുമുണ്ടു. അതുകൊണ്ടു അദ്ദേഹത്തെ വടകരുടെ ആവശ്യത്തിന്നായി അയച്ചുതരണമെന്നു ഒരുഅപേക്ഷ കൊച്ചുമെത്രാച്ചനൊടപേക്കാം വടക്കുവന്നിരുന്നു വേലനടത്തണമെന്നു ഒരുഅപേക്ഷ അദ്ദേഹത്തിന്റെപേക്കം അയച്ചാൽ അദ്ദേഹത്തെ അയക്കുകയും വരികയും ചെയ്യുമെന്നാണതോന്നുന്നതു. അതുപോലെതന്നെ പാമ്പാക്കുടെ മല്പാനച്ചൻ മുതലായ പ്രധാന പട്ടക്കാരൊടും ആവശ്യപ്പെടണം.

പണത്തിന്റെകാര്യത്തെപററി ഈ പള്ളികാരും മററുള്ളവരുംകൂടി ആലോചിക്കേണ്ടതാകകൊണ്ടു ഇപ്പോൾ ഒന്നും പ്രസ്ഥാപിക്കുന്നില്ല. എങ്കിലും ഈപള്ളിയിൽ ആണ്ടുതോറും മേടമാസം ൧൪-ാംനു-ക്കു വെച്ചൂട്ടുമുതലായതുകൾക്കു ചിലവഴിക്കുന്നപണം അതുകൾ നിർത്തി ആലുവാ സ്ക്കൂളിന്റെ ആവശ്യത്തിനു ചിലവിടുന്നതു വളരെ ഉചിതവും പരോപകാരവും ആയിരിക്കുമെന്നു തോന്നുന്നു. പരിശുദ്ധന്മാരുടെഓർമ്മയെ ആഘോഷിക്കുന്നതു വെച്ചൂട്ടോടുകൂടിയെതീരുഎന്നില്ല. പാത്രിയർക്കീസ്സുബാവാ മലയാളത്തു എഴുന്നെള്ളിയകാലത്തു മുടക്കിയിട്ടുള്ളതും മററുപള്ളികളിൽ ഇല്ലാത്തതും ആകകൊണ്ടു അതു വേണ്ടെന്നു വയ്ക്കുന്നതായിരിക്കും ഉത്തമപക്ഷം. ആലുവായെ പററി തൽക്കാലം ഇത്രമാത്രമെ പ്രസ്താപിക്കുന്നൊള്ളു.

മററുചില സംഗതികൾ ഈ പള്ളിയെമാത്രം സംബന്ധിക്കുന്നവയെ പ്രസ്താപിക്കുന്നതു അനുചിതമായിരിക്കയില്ലെന്നുവിചാരിക്കുന്നു. ജ്ഞാനസ്നാനം, വിവാഹം, മരണം ഇവകളുടെ വിവരമായ പ്രത്യേകകണക്കു ഈ പള്ളിയിൽ എന്നല്ല വടക്കു മററു പല പള്ളികളിലും ഉള്ളതായി കാണുന്നില്ല. അവകളുടെ പ്രത്യേക കണക്കു ഏററവും ആവശ്യമാണ. സക്കാർ കോർട്ടുകളിലും മററുപ്രകാരത്തിലും ധാരാളം ആവശ്യപ്പെടാറുണ്ടു. ഇകാര്യത്തെ പററിയും യോഗകാൎക്കു വിരോധാഭിപ്രായം ഉണ്ടാകയില്ലെന്നു വിചാരിക്കുന്നു.

ഇതിൽ പ്രസ്താപിച്ചിട്ടുള്ള മൂന്നു നാലു സംഗതികളെപററി മാന്യ യോഗകാർ സെനകളുംപോലെ ആലോചിച്ചു വേണ്ടവിധത്തിൽ പ്രവൃത്തിക്കുമെന്നുള്ള ആശയോടുകൂടി അവസാനിപ്പിക്കുന്നു.

എന്നു കെ. പി. എം.

## മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ജൂബിലി.

സ്മാരകസംഘത്തിൽ അദ്ധ്യക്ഷൻ നി. വ. ദി. ശ്രീ. മാർ പൌലൊസ അത്താനാസ്യൊസു മെത്രാപ്പോലീത്താ അവർകളും ഉപാദ്ധ്യക്ഷന്മാരായ ശേഷം രണ്ടുതിരുമേനിമാരുംകൂടി എല്ലാപള്ളികൾക്കും ജൂബിലിയും സ്മാരകവും സംബന്ധിച്ച കല്പനകളും ഫാറങ്ങളും അയച്ചിരിക്കുന്നു. ഇവ ചെന്നുചേൎന്ന പലപള്ളികളിലും സ്മാരകസംബന്ധമായ നടപടികൾ വളരെ ഊൎജ്ജിതമായി നടക്കുന്നു എന്നു അറിയുന്നതിൽ സന്തോഷിക്കുന്നു.

മലങ്കരഇടവക മഹാജനങ്ങളാൽ ഒന്നുപോലെ സ്നേഹിക്കപ്പെട്ടും മതിക്കപ്പെട്ടും ഇരിക്കുന്ന നമ്മുടെ വലിയതിരുമേനിക്കു കശീശാസ്ഥാനം ലഭിച്ചിട്ടു അമ്പതാംവൎഷം ആരംഭിക്കുന്ന അടുത്ത ചിങ്ങം ൩൧-ാം നു- (സുറിയാനികണക്കിൽ) തിങ്കളാഴ്ച എല്ലാ പള്ളികളിലും തിരുമേനിയുടെപേൎക്കു പ്രാൎത്ഥനയും കുൎബ്ബാനയും കഴിക്കയും വൃശ്ചികം ൧൨-ാം നു- കോട്ടയത്തു സിമ്മനാരിയിൽവച്ചു എല്ലാപള്ളിക്കാരുംകൂടി പൊതുവായി ജൂബിലിആഘോഷിക്കയും വിശേഷാൽ അന്നേദിവസം തിരുമേനിക്കു ഒരുമംഗളപത്രം സമൎപ്പിക്കയും ചെയ്യുന്നതുകൂടാതെ തിരുമനസ്സിലെ ഒരുനിത്യസ്മാരകം സ്ഥാപിക്കണമെന്നും അതിനു മലങ്കര ഇടവകയിലുള്ള അപ്പിട്ടത്തെ എല്ലാമക്കളും യഥാശക്തി സഹായിക്കണമെന്നുമാണ നിശ്ചയിച്ചിട്ടുള്ളതെന്നു മുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഈ സന്ദൎഭത്തിൽ ഒരു ജനസംഖ്യകൂടെ എടുക്കണമെന്നു നിശ്ചയിച്ചു അതിലേക്കുവേണ്ട ഫാറങ്ങളും തിരുമനസ്സിലേക്കു ജൂബിലിദിവസം സമൎപ്പിക്കാനുള്ള മംഗളപത്രത്തിന്റെ പകൎപ്പുകളും കല്പനയോടുകൂടെ അയച്ചിട്ടുണ്ടു. തെക്കെദിക്കിൽ ഉള്ള പ്രധാനപള്ളികളിൽ കല്പനകൾ ചെന്നയുടൻതന്നെ യോഗങ്ങൾ കൂടുകയും ജനസംഖ്യ എടുക്കുവാനും, മംഗളപത്രത്തിൽ ഒപ്പിടുവിക്കുവാനും വരി ഇടുവിക്കുവാനും മറ്റും ചുമതലക്കാരെ നിശ്ചയിക്കയും മറ്റും ധൃതിയായി ചെയ്യത്തുടങ്ങിയിരിക്കുന്നു എന്നറിയുന്നു. നമ്മുടെ വന്ദ്യപിതാവിന്റെ മേൽ ഉള്ള ഭക്തിസ്നേഹാദികൾ ഇന്നാൎക്കിന്നാൎക്കാണ അധികമുള്ളതെന്നു പ്രദൎശിപ്പിക്കുവാൻ തമ്മിൽ മത്സരിക്കുന്നുണ്ടോ എന്നു തോന്നത്തക്കവണ്ണം സ്മാരക വരിയിൽ തെക്കർ ഒട്ടും ഉപേക്ഷ കാണിക്കുന്നില്ലെന്നറിയുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. അഞ്ഞൂറുരൂപാവരെ പള്ളിക്കാശ്യത്തിൽനിന്നു കൊടുക്കാമെന്നു പല പ്രധാനപള്ളിക്കാരും തീൎച്ചപ്പെടുത്തിയിരിക്കുന്നതായും അറിയുന്നു.

നിരണത്തുപള്ളിയിൽ കൂടിയ പ്രാരംഭയോഗത്തിൽ സ്മാരക വരിക്കു കമ്മട്ടിക്കാർ നിശ്ചയിച്ചിട്ടുള്ള പരമസംഖ്യ ൫൰. രൂപാ മാത്രമായിപ്പോയതു പലൎക്കും ഇച്ഛാഭംഗമായിതീൎന്നെന്നു തോന്നിയതുപോലെ ൱. ഒന്നാം ക്ലാസ സംഖ്യ പലരും സമ്മതിച്ചിരിക്കുന്നു. മറ്റുള്ളപള്ളിക്കാർ പള്ളിക്കാശ്യത്തിൽനിന്നു കൊടുക്കുന്നസംഖ്യയെ യഥായോഗ്യം കവിയുന്ന ഒരുസംഖ്യ നിരണത്തു പള്ളിക്കാശ്യത്തിൽനിന്നു കൊടുക്കാമെന്നും തീൎച്ചപ്പെടുത്തിയിരിക്കുന്നു.

വടക്കെപള്ളികളിൽ കല്പന ചെന്നിട്ടുള്ളസ്ഥിതി ഞങ്ങൾക്കറിവുകിട്ടിയിട്ടില്ലെങ്കിലും അവൎക്കു തെക്കരെ തോല്പിക്കണമെന്നല്ലാതെ വിചാരം ഉണ്ടായിരിക്കയില്ല. എന്തെന്നാൽ നമ്മുടെ വലിയതിരുമേനിക്കു തെക്കൻപള്ളി സ്വാധീനപ്പെടാതെ അവ ശത്രുവിന്റെ ആധീനത്തിൽ ഇരുന്നിരുന്നകാലത്തുപോലും വടക്കർ തിരുമേനിയോടു ചേൎന്നവർ ആയിരുന്നു. അതിനാൽ അവർ തിരുമനസ്സിലെ കടിഞ്ഞൂൽപുത്രന്മാർ എന്നപോലെ ഇരിക്കുന്നസ്ഥിതിക്കു അവരും സ്മാരകവിഷയത്തിൽ ഒട്ടും ഔദാസീന്യം കാണിപ്പാൻ ഇടവരുന്നതല്ലെന്നു ഉറപ്പായിവിശ്വസിക്കാം.

---

## സൂചകങ്ങൾ.

വട്ടിപ്പണക്കേസ്സ്—ഇതിന്റെ അവധി ഈ മാസം ൨൭-ാം നു-യായിരുന്നു; അന്നേ ദിവസം നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളെയും നവീകരണതലവനെയും വിസ്തരിക്കുവാനത്രെ പ്രത്യേകം നിശ്ചയിച്ചിരുന്നതു. അവരുടെ മൊഴി അന്നു വാങ്ങിയിരിക്കുമെന്നു വിശ്വസിക്കുന്നു.

⁘ ⁘ ⁘

കമ്മനംപള്ളി — ചെറിയപള്ളിവിധിയാൽ വെളിക്കിറക്കപ്പെട്ട ചാണ്ടപ്പിള്ളകത്തനാർ ആരംഭിച്ച കമ്മനത്തിൽ പള്ളിയിൽ മഹമ്മദുകാരുടെയും ശൂദ്രരുടെയും തടസ്സങ്ങൾ നിമിത്തം കൎമ്മംചെയ്യുന്നതിനെ ഗവമെണ്ടു വിരോധിച്ചിരിക്കുന്നു.

ഒരു സ്മാരകം — സുറിയാനി സമൂഹത്തിലുള്ള പ്രധാന കുടുംബങ്ങളിൽ ഒന്നായ വള്ളംകുളത്തു കണ്ടത്തിൽ കുടുംബത്തിൽ ഇപ്പോൾ മൂപ്പായിരിക്കുന്ന രാ. രാ. മാത്തുള പോത്ത അവർകളുടെ സ്മാരകമായി എന്തെങ്കിലും ഒരു ഏർപ്പാടു ചെയ്യാൻ ഏഴുന്നൂറു രൂപാ കൊടുക്കാമെന്നു അദ്ദേഹം നിശ്ചയിച്ചു, സ്മാരകസ്വരൂപം തീർച്ചപ്പെടുത്തുവാൻ സിമ്മനാരി കമ്മട്ടിക്കാരോടു ആവശ്യപ്പെട്ടിരിക്കുന്നു എന്നുള്ള വിവരം സന്തോഷപൂർവ്വം പ്രസ്താവിച്ചുകൊള്ളുന്നു. ഇദ്ദേഹത്തിന്റെ ജ്യേഷ്ഠൻ കഴിഞ്ഞുപോയ മാത്തുള ഈപ്പൻ അവർകളുടെ സ്മാരകമായി ഒരു തുല്യസംഖ്യ ചിലവുചെയ്തു സിമ്മനാരിയിൽ ഒരു ലൈബ്രറി സ്ഥാപിച്ചിരിക്കുന്നതായി ഈ പംക്തികൾ വഴിയായും മറ്റും വായനക്കാർ അറിഞ്ഞിട്ടുണ്ടല്ലോ. മിസ്റ്റർ പോത്ത അവർകളുടെ ഈ ഉദ്യമം തന്റെ നാമത്തെ എന്നും നിലനിർത്തുന്നതു എന്നു മാത്രമല്ല, അന്തസ്സുള്ള മറ്റു സുറിയാനി കുടുംബങ്ങൾക്കു ഒരു ദൃഷ്ടാന്തം കൂടെ ആയിപരിണമിക്കുമെന്നുള്ളതിനാൽ ഞങ്ങൾ അദ്ദേഹത്തെ അത്യന്തം അഭിനന്ദിക്കുന്നു. വേറെ ചില മാന്യകുടുംബങ്ങളും ഈ വിധം ചില സ്മാരകങ്ങൾ ഏർപ്പെടുത്തുവാൻ മുമ്പെ തന്നെ ആലോചിച്ചുവരുന്നതായി ഞങ്ങൾക്കറിവുണ്ടു. പ്രത്യേകം കോട്ടയത്തുള്ള ഒരു വലിയ കുടുംബത്തിൽനിന്നു തന്നെ താമസിയാതെ ഒന്നു ഉണ്ടാകുമെന്നറിയുന്നു.

❖ ❖ ❖

എറണാകുളത്തുനിന്നു ഒരു ലേഖകൻ എഴുതിയിരിക്കുന്നതു — "ലോർഡ ഹാലിഫാക്സ പ്രൊട്ടസ്റ്റന്റുമതം ഉപേക്ഷിച്ചു കത്തോലിക്കായായെന്നു മൂന്നാലുമാസം മുമ്പു മദ്രാസ് മെയിൽപത്രത്തിലേക്കു ലണ്ടനിൽനിന്നു ഒരാൾ അയച്ച കമ്പിയിൽ കണ്ടിരുന്നു. മിത്രപത്രാധിപർ മെയിൽ വായിക്കാഞ്ഞിട്ടോ ഈ വാസ്തവം മറച്ചുവയ്ക്കണമെന്നു കരുതിയൊ അസംബന്ധമായി ചിലതൊക്കെ കഴിഞ്ഞ മിത്രത്തിൽ എഴുതിയതെന്നറിയുന്നില്ല. മിത്രം എന്തു അസംബന്ധം എഴുതിയാലും അതു വേദവാക്യമായികരുതുന്നവരുണ്ടു. മിത്രവായനക്കാർ എന്നുള്ള വിശ്വാസംനിമിത്തമായിരിക്കാം ഇപ്രകാരം അബദ്ധം എഴുതിവിടുന്നതു. "പ്രൊട്ടസ്റ്റന്റ മിഷ്യനറിമാരോടു ഒരപേക്ഷ" എന്നലേഖനത്തെപ്പറ്റി മിത്രം ഈ അസംബന്ധമല്ലാതെ വേറെ ഒന്നും എഴുതാഞ്ഞതിൽ ആശ്ചര്യപ്പെടേണ്ടിയിരിക്കുന്നു".

❖ ❖ ❖

ഇളയതമ്പുരാൻ തിരുമനസ്സിലെയും ആറ്റുങ്കൽ മൂത്തതമ്പുരാൻ തിരുമനസ്സിലെയും നാടുനീങ്ങലിൽ സുറിയാനിസമുദായത്തിനുള്ള പരമാർത്ഥവ്യസനത്തെ കാണിക്കുന്ന ഒരു സഹതാപകമ്പി വലിയതമ്പുരാൻ തിരുമനസ്സിലേക്കു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു അയച്ചതിനു കിട്ടിയിട്ടുള്ള മറുപടികമ്പി സുറിയാനിസമുദായം അറിയേണ്ടതാകയാൽ അതിന്റെ തർജ്ജിമ താഴെ ചേർക്കുന്നു.

"കോട്ടയത്തേക്കു.

മോസ്റ്റ റെവറണ്ട് മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾക്കു.

തിരുവനന്തപുരത്തുനിന്നു.

തിരുവിതാംകൂർ മഹാരാജാവിൽനിന്നു.

നിങ്ങളുടെ സ്വാമിഭക്തിയോടുകൂടിയ ദയവായ സഹതാപ അറിയിപ്പിൽ എനിക്കുള്ള പരമാർത്ഥനന്ദിയെ താങ്കൾ അംഗീകരിക്കയും സുറിയാനിസമുദായത്തെ അറിയിക്കയും ചെയ്യണമെന്നു അപേക്ഷിക്കുന്നു".

ഈ സംഗതിക്കു തന്നെ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേക്കയച്ചിരുന്ന കമ്പിക്കു താഴെ പറയുന്ന മറുപടി കിട്ടിയിരിക്കുന്നു. "എനിക്കു നേരിട്ട നഷ്ടത്തിൽ സഹതാപം അറിയിക്കുന്നതായി നിങ്ങൾ ദയവുചെയ്തയച്ച കമ്പി കിട്ടി. എന്റെ മനപ്പൂർവ്വകൃതജ്ഞതയെ താങ്കൾ ദയവോടുകൂടി അംഗീകരിക്കയും സുറിയാനിസമുദായത്തെ അറിയിക്കയും ചെയ്യണമെന്നു അപേക്ഷിക്കുന്നു".

❖ ❖ ❖

കഴിഞ്ഞലക്കത്തിൽ പാതിരാക്കു വേദവായനസംഘത്തെക്കുറിച്ചുണ്ടായിരുന്ന ലേഖനത്തിൽ ദി. ശ്രീ. പൌലൊസ റെമ്പാച്ചൻ അവർകളെക്കുറിച്ചു പറഞ്ഞിരുന്ന സ്തുതികൾ എഴുത്തുകാരന്റെ ഉത്തമവിശ്വാസത്തിന്മേൽ എഴുതിയതായിരിക്കാമെങ്കിലും ഒരു മുഖസ്തുതിപോലെയല്ലാതെ അതിനെ വിചാരിക്കുവാൻ റെമ്പാച്ചനു പാടില്ലാത്തതിനാൽ മേലിൽ ആരും അദ്ദേഹത്തെക്കുറിച്ചു ഈ വിധം പത്രത്തിലേക്കു സ്തുതി എഴുതി അയക്കരുതെന്നു അറിയിപ്പാൻ അദ്ദേഹം ഞങ്ങളോടു ആവശ്യപ്പെട്ടിരിക്കുന്നു.

കേരളതാരക — ഈ പേരിൽ ഒരു പ്രതിവാരപത്രം സ്ഥലത്തെ ചർച്ചമിഷ്യൻ അച്ചുക്കൂടത്തിൽനിന്നും ഈ മാസം ൨൧-ാം നു- മുതൽ പുറപ്പെടുവിപ്പാൻ ആരംഭിച്ചിരിക്കുന്നു. റോയൽവലിപ്പവും ആണ്ടടക്കം മൂന്നു രൂപാ വരിയുമാണ. പല പത്രങ്ങൾ ഉള്ള കോട്ടയം പട്ടണത്തിനു ഇതും ഒരു ഭൂഷണമായിരീന്നുകാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

❖ ❖ ❖

ഒരുസംശയം — ഒരുലേഖകൻ എഴുതിയിരിക്കുന്നതു. "കഴിഞ്ഞ മിത്രത്തിൽ മിത്രപത്രാധിപർ അവർകളുടെ പിതാവായ കഴിഞ്ഞുപോയ ജേക്കോബ ചാണ്ടിപാദ്രി അവർകളുടെ ജീവചരിത്രം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിൽ കോട്ടയത്തു ചെറിയപള്ളിയിലെ കൈക്കാരന്മാരിൽ ഒന്നായ തോണ്ടുകുഴികുടുംബത്തിൽ അദ്ദേഹം ജനിച്ചു എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ ചെറിയപള്ളിയുടെ സ്ഥാപനംമുതൽ അടുത്ത നാൾവരെ പുന്നത്രകുടുംബത്തിൽഅല്ലാതെ കൈക്കാരന്മാർ ഉണ്ടായിട്ടില്ലെന്നു പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ അനേകം കേസുകളിൽ സത്യംചെയ്തു മൊഴികൊടുത്തിരിക്കുന്നതായും നവീകരണ തലവന്മാർ അതിനെ ഉറപ്പിച്ചിട്ടുള്ളതായും അറിവുണ്ടു. ഇതിൽ ഏതാണ വ്യാജമെന്നറിവാൻ ആഗ്രഹിക്കുന്നു. എന്തെന്നാൽ സുറിയാനിസഭയിൽ സർവ്വത്തെറ്റുകൾകണ്ടിട്ടു വേദപുസ്തകപ്രകാരം മാത്രം ജീവിപ്പാനാണ നവീകരണം ഉണ്ടാക്കിയിരിക്കുന്നതു. അതിലെ നായകന്മാരായിരിക്കുന്ന ആളുകൾ ഈ സംഗതിയിൽ ഒരുവ്യാജം പറയുമെന്നു വിചാരിപ്പാൻപാടില്ല. പ്രത്യേകം സത്യംചെയ്തുപറയുന്നമൊഴിയിൽ ഒരിക്കലും അങ്ങനെവരാവുന്നതല്ല. മിത്രപത്രാധിപരവർകൾ ഇതുവിചാരിച്ചാൽ, കാന്റർബെറിയിലെ ആർച്ചുബിഷോപ്പുതന്നെ അംഗ്ലിയാതിരുസഭയുടെ സത്യഉപദേശത്തിനു ചേരാത്തതെന്നു സംശയംതോന്നിയ ചിലഅബദ്ധങ്ങൾ പറഞ്ഞുപിടിപ്പിച്ചപ്പോൾ ശങ്കതീരെ അദ്ദേഹത്തെയും ആക്ഷേപിക്കുവാൻതക്കവണ്ണം മതഭക്തനായ ആൾ ആണ. ഈ ആൾ ഒരു വ്യാജം പറയുമെന്നു സ്വപ്നത്തിൽപോലും ഊഹിപ്പാൻപാടില്ല. എന്നാൽ തമ്മിൽ ഒരുഭേദമുണ്ടു. ചാണ്ടപ്പിള്ള കത്തനാർമുതൽപേർ സത്യംചെയ്തും മിത്രം സത്യവാചകംകൂടാതെയുമാണ പറഞ്ഞിരിക്കുന്നതു. അതുകൊണ്ട പ്രഥമദൃഷ്ടിയിൽ കത്തനാരുടെവാക്കിനെയാണ അധികം വിശ്വാസയോഗ്യമായി വിചാരിക്കേണ്ടതു. അപ്പോൾ പത്രാധിപർ കള്ളം പറഞ്ഞു എന്നോ? ഹെ, അങ്ങനെതോന്നുവാൻ പാടില്ല. അയ്യോ! വലിയപരിഞ്ഞലായല്ലോ. കയിച്ചിട്ടു ഇറക്കുവാനും മധുരിച്ചിട്ടു തുപ്പാനും പാടില്ലന്നായിരിക്കുന്നു. കത്തനാരുടെ സ്ഥാനവും നവീകരണത്തിൽ ഉള്ള അന്തസ്സും സത്യവാചകവുംകൂടി ആലോചിക്കുമ്പോൾ പത്രാധിപർ അവർകളുടെ പരമാർത്ഥതയെക്കുറിച്ചു വായനക്കാരിൽ സംശയം ജനിക്കാവുന്നതാണ. അതുകൊണ്ടു ഈ സംശയംതീർത്തുതരുവാൻ മിത്രത്തോടു അപേക്ഷിച്ചുകൊള്ളുന്നു."

❖ ❖ ❖

നമ്മുടെപുതിയ സഹജീവിയായ കേരളതാരകയുടെ ൨-ാം ലക്കത്തിൽ യാക്കോബായക്കാരെക്കുറിച്ചു പറയുമ്പോൾ "യാക്കോബായക്രിസ്ത്യാനികൾ" എന്നും നവീകരണക്കാരെക്കുറിച്ചുപറയുന്നടത്തു "മാർത്തോമ്മാസുറിയാനിക്കാർ" എന്നും ഒന്നിൽ അധികം പ്രാവശ്യം പ്രയോഗിച്ചുകാണുന്നു. യാക്കോബായക്കാരെ സുറിയാനിക്കാരായി താരക വകവയ്ക്കാഞ്ഞിട്ടോ ഓർമ്മകേടായിട്ടോ ഇങ്ങനെപറഞ്ഞതെന്നറിയുന്നില്ല. ആദ്യംപറഞ്ഞകാരണത്താൽ ആണെങ്കിൽ, സുറിയാനിഭാഷയുടെ പ്രയോഗമൊ, സുറിയാനി ആരാധനസംബന്ധമൊ, സുറിയാദേശത്തോടുള്ള ഐക്യതയൊ, സുറിയാ ഉത്ഭവമൊ, ഇങ്ങനെ യാക്കോബായക്കാർക്കില്ലാത്ത ഏതെല്ലാം അവകാശങ്ങളെ ആസ്പദമാക്കിയാണ നവീകരണക്കാർക്കു മാത്രം സുറിയാനി ശബ്ദം പ്രയോഗിക്കാമെന്നു സങ്കല്പിച്ചതെന്നു അറിഞ്ഞാൽകൊള്ളാമെന്നു ഞങ്ങളുടെ ഒരുലേഖകൻ ആഗ്രഹിക്കുന്നു.

❖ ❖ ❖

നൊട്ടീസ — മലങ്കര യാക്കോബായ സുറിയാനിസുവിശേഷ സംഘത്തിൽനിന്നും നടത്തപ്പെടുന്ന സൺഡെസ്കൂൾ കുട്ടികളുടെ പതിവുപോലെയുള്ള വർഷാന്ത്യപരീക്ഷ അടുത്തചിങ്ങം ൧൨-ാം നു- ഞായറാഴ്ച അതാതുസ്ഥലങ്ങളിൽവച്ചു നടത്തപ്പെടുന്നതാകുന്നു എന്നുള്ള വിവരം ടി. സംഘത്തിൻകീഴുള്ള എല്ലാ സ്കൂൾ ഭാരവാഹികളെയും അറിയിച്ചുകൊള്ളുന്നു.

കോട്ടയം ൧൦൭൩ മിഥുനം ൨൫ നു-

അനുവാദപ്രകാരം
സിക്രട്ടറിമാർ.

☞ മാർ ഇഗ്നാത്യോസ് സ്കൂൾ സമ്മാനദാനം മുതലായ ലേഖനങ്ങൾ സ്ഥലച്ചുരുക്കത്താൽ നീക്കിവച്ചിരിക്കുന്നു.

## പത്രവരി അടച്ചവരുടെ പേരുവിവരം

| | ഇവർകൾ | രൂ | ച | കാ |
|---|---|---|---|---|
| കവിയൂർ ചിറത്തലക്കൽ കുഞ്ചൻ | | | | |
| മാക്കാംകുന്നു ബ. പള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| ആനിക്കാട്ടു വടക്കേടത്തു ഇട്ടി ഇട്ടി | | ൧ | ൧൩ | ൮ |
| മല്ലപ്പള്ളി മേപ്പലടത്തു മത്തായി | ,, | ൧ | ൧൪ | ൦ |
| നരിയാപുരം പുത്തൻപുരയിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൦ |
| പുത്തൻകാവ കന്നംപ്രത്തു കുഞ്ചൻ | ,, | ൦ | ൧൭ | ൦ |
| ,, മണ്ഡലത്തിൽ പാറയിൽ പീടികയിൽ | ,, | ൧ | ൬ | ൦ |
| തുണ്ടിയിൽ മാത്തൻ | | | | |
| ,, കൊല്ലമ്പറമ്പിൽ ചെറിയാൻ | ,, | ൧ | ൧൪ | ൦ |
| ,, കീഴക്കേതലക്കൽ തൊമ്മൻ | ,, | ൧ | ൧൭ | ൮ |
| ചെങ്ങന്നൂർ പൊയികുടിയിൽ യൌസേപ്പ | ,, | ൧ | ൧൪ | ൦ |
| ,, മുണ്ടപ്പിലാക്കൽ ചെറിയാൻ | ,, | ൧ | ൧൪ | ൦ |
| ,, പട്ടവയിൽ കിണറ്റുങ്കൽ കോരുതു | ,, | ൧ | ൧൩ | ൮ |
| തുമ്പമൺ കട്ടുവേത്തു കൊച്ചുകോശി | ,, | ൧ | ൧൪ | ൦ |
| ,, വടക്കേതിൽ സ്കറിയാ | ,, | ൧ | ൧൪ | ൦ |
| കടപ്പനാട്ടു നട്ടുവിലെടത്തു കിഴക്കേതിൽ ചാക്കൊ | ,, | ൧ | ൧൪ | ൦ |
| കുന്നക്കോട്ടു കാഞ്ഞിരക്കാട്ടു ബ. ഗീവറുഗീസു കത്തനാർ | ,, | ൨ | ൦ | ൦ |
| തൃശൂർ പി. എം. തൊമ്മൻ മാപ്പിളാൻ റൈട്ടർ | ,, | ൧ | ൧൩ | ൦ |
| അഞ്ചൽമുതലായസ്ഥലങ്ങളിൽമേസ്തിരി കെ. ചെറിയാൻ | ,, | ൧ | ൦ | ൦ |
| ഉമയാറ്റുകര ബ. പള്ളിയോഗം | ,, | ൪ | ൦ | ൦ |
| മാന്നാർ വെങ്ങാഴിയിൽ യോഹന്നാൻ | | ൧ | ൧൩ | ൮ |
| നിരണം ഏലഞ്ഞിക്കൽ ചാക്കൊ | ,, | ൨ | ൨൮ | ൦ |
| ,, പുത്തുപ്പള്ളിൽ കൊച്ചുപോത്താ | ,, | ൧ | ൧൪ | ൦ |
| ,, ചക്കാലപ്പറമ്പിൽ കൊച്ചിട്ടി | ,, | ൦ | ൨൮ | ൦ |
| ,, പുളിമ്പള്ളിൽ ഗീവറുഗീസു | ,, | ൧ | ൧൪ | ൦ |
| ,, പന്തിരുപറയിൽ തൊമ്മൻ | ,, | ൧ | ൦ | ൦ |
| ,, വടക്കെതെരടിയിൽ ഇട്ടിച്ചാണ്ടി | ,, | ൨ | ൦ | ൦ |
| ,, തെക്കെതെരടിയിൽ പാപ്പി | ,, | ൦ | ൨൮ | ൦ |
| പിയപുരം ചാത്തംകരിയിൽ ചാക്കൊ | ,, | ൧ | ൦ | ൦ |
| ,, ബ. പള്ളിയൊഗം | ,, | ൩ | ൦ | ൦ |
| തലവടി കിഴക്കെക്കര ബ. പള്ളിയൊഗം | | ൩ | ൦ | ൦ |
| ,, അംപ്രയിൽ ഗീവറുഗീസ | | ൧ | ൧൨ | ൮ |
| ,, കളത്തിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൩ | ൮ |
| ,, ബ. ആറ്റുമാലിൽ സ്കറിയാകത്തനാർ | ,, | ൧ | ൧൪ | ൦ |
| ,, പടിഞ്ഞാറെക്കര ബ. പള്ളിയൊഗം | ,, | ൧ | ൧൪ | ൦ |
| കാരയ്ക്കൽ ബ. പള്ളിയൊഗം | | ൧ | ൧൩ | ൮ |
| മേപ്രാ കാളിക്കാവുങ്കൽ ബ. ചെറിയപള്ളിയോഗം | | ൧ | ൧൩ | ൮ |
| ,, പുത്തൻവീട്ടിൽ കൊച്ചിട്ടിക്കുരുവിള | | ൪ | ൧൪ | ൦ |
| മേപ്പാടം കോട്ടയിൽ പുത്തൻപുരക്കൽ മാത്തു | ,, | ൧ | ൧൪ | ൦ |
| ,, കൊട്ടുമുളയിൽ കുഞ്ചൻ | ,, | ൦ | ൨൮ | ൦ |
| ,, ആറ്റുകെരിൽ ചാക്കൊ | ,, | ൧ | ൦ | ൦ |
| ,, കാരാഞ്ചേരിൽ പാപ്പി | ,, | ൨ | ൦ | ൦ |
| ആനപ്രാമ്പാൽ ആറ്റുമാലി വരമ്പത്തു ചെറിയാൻ | ,, | ൩ | ൦ | ൦ |
| എടത്വാപള്ളിവികാരി ഉലക്കപ്പാടിൽബ. തോമ്മാകത്തനാർ | ,, | ൧ | ൦ | ൦ |
| | ,, | ൨ | ൦ | ൦ |

---